# 30 ദിവസം പ്രാർത്ഥിക്കാം

## അയൽവാസികൾക്കായി



# 30
# ദിവസം പ്രാർത്ഥിക്കാം

അയൽവാസികൾക്കായി

2025

Revised & Translated by Philip Eapen

# ആമുഖം

ഭാരത്തിലുള്ള നമ്മുടെ "അയൽവാസികൾ"ക്കായി തയ്യാറാക്കിയ ഈ പ്രാർത്ഥനാ സഹായിയിലേക്ക് നിങ്ങളെ സ്വാഗതം ചെയ്യുന്നതിൽ എനിക്ക്  അതിയായ സന്തോഷമുണ്ട്.

മുൻ കാലങ്ങളിൽ "30 ഡേയ്സ് ഇന്റർനാഷണൽ" ഒരുക്കിയ 30 ദിവസത്തെ പ്രാർത്ഥനാ സഹായി ഓരോ വർഷവും പരിഭാഷപ്പെടുത്തി അച്ചടിച്ചു വരികയായിരുന്നു. ഇത് അയൽവാസികളുടെ രമദാൻ നോമ്പ് ദിനങ്ങളുമായി ബന്ധപ്പെട്ടിരിന്നു. എന്നാൽ, നോമ്പ് ദിനങ്ങൾ കഴിഞ്ഞാൽ ഈ പ്രാർത്ഥനാ സഹായി ഉപയോഗിക്കപ്പെടാറില്ല.

കൂടാതെ, "30 ഡേയ്സ് ഇന്റർനാഷണൽ" രണ്ട് സംഘടനകളായി വിഭജിക്കപ്പെട്ടുവെന്നും ഇവർ രണ്ടു വിധത്തിലുള്ള പ്രാർത്ഥനാ സഹായി പുസ്തകങ്ങൾ തയ്യാറാക്കുന്നു എന്നുമുള്ള വിവരം ഞങ്ങൾക്കു ലഭിച്ചു. ഇതോടൊപ്പം അവരുടെ പുസ്തകത്തിന്റെ നിലവാരം കുറയുന്നുവെന്നതും കാണാൻ കഴിഞ്ഞു. അതിനാൽ, ചില നേതാക്കൾ കൂടിച്ചേർന്ന്, "30 ഡേയ്സ് ഇന്റർനാഷണൽ" ഒരുക്കുന്ന പ്രാർത്ഥനാ പ്രാർത്ഥനാ സഹായി  അച്ചടിക്കരുത് എന്നു  തീരുമാനിച്ചു.

അതിനു പകരമായി, ഇന്ത്യയിലെ അയൽവാസികൾക്കായി പ്രാർത്ഥന നടത്തുവാനായി,

ഭാരതത്തെ കേന്ദ്രീകരിച്ചുള്ള ഒരു പ്രാർത്ഥനാ സഹായി പുസ്തകം തയ്യാറാക്കുവാനാണ് തീരുമാനിച്ചത്. ഈ സഹായി പുസ്തകം  രമദാൻ നോമ്പിനിടയിലല്ലാതെ വർഷത്തിൽ ഏതു സമയത്തും ഉപയോഗിക്കാവുന്നതാണ്. ഈ വർഷത്തെ പുസ്തകത്തിൽ 30 ഭാരതീയ അയൽവാസി സമൂഹങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു. കൂടാതെ അവർക്കായി പ്രാർത്ഥിക്കേണ്ട പ്രാർത്ഥനാ വിഷയങ്ങളും ഉൾപ്പെടുത്തിയിരിക്കുന്നു. ഇതാണ് ഞങ്ങളുടെ ആദ്യ പതിപ്പ്, ശേഷിക്കുന്ന ഭാരതീയ അയൽവാസികളെക്കുറിച്ചുള്ള വിശദാംശങ്ങൾ ഭാവിയിൽ പ്രസിദ്ധീകരിക്കുന്ന  പതിപ്പുകളിൽ ഉൾപ്പെടുത്താൻ ഉദ്ദേശിക്കുന്നു.

ദയവായി ഈ പ്രാർത്ഥനാ സഹായി പരമാവധി ഉപയോഗപ്പെടുത്തുകയും ക്രിസ്തുവിന്റെ ശരീരത്തിൽ വ്യാപകമായി പ്രചരിപ്പിക്കുകയും ചെയ്യുമല്ലോ. ദൈവം താങ്കളെ അനുഗ്രഹിക്കട്ടെ!!!

# റംസാൻ എന്നാൽ എന്ത്?

ഇസ്ലാം ഒരു ആഗോള മതമാണ്, 200 കോടി മുസ്ലീംങ്ങൾ വ്യത്യസ്തമായ സംസ്കാരങ്ങളും ആചാരങ്ങളും പിന്തുടർന്ന് ജീവിച്ചുവരുന്നു. ഇസ്ലാമിന്റെ അകത്തുതന്നെ നിരവധി പരമ്പരാഗത രീതികളും ആചാരങ്ങളും നിലനില്ക്കുന്നു. യൂദമതത്തെയും ക്രിസ്തുമതത്തെയും പോലെ, ഇസ്ലാം വിശ്വാസത്തിലും അവരെഴുതിയ പാഠങ്ങളും പ്രമാണങ്ങളും വ്യത്യസ്ത രീതിയിൽ വ്യാഖ്യാനിക്കപ്പെടാറുണ്ട്.

അതുകൊണ്ടു തന്നെ, മുസ്ലീംങ്ങളെയും അവരുടെ വിശ്വാസങ്ങളെയും നമുക്ക് ശരിയായ രീതിയിൽ മനസ്സിലാക്കേണ്ടതുണ്ട്. വാർത്താ മാധ്യമങ്ങൾ കാണുന്നതിലൂടെയോ, ഇന്റർനെറ്റിൽ വായിക്കുന്നതിലൂടെയോ മാത്രമല്ല, ഒരു വ്യക്തിയെയും അദ്ദേഹത്തിന്റെ വിശ്വാസത്തെയും നമുക്ക് സമ്പൂർണ്ണമായി മനസ്സിലാക്കാൻ കഴിയുക. ഓരോ മുസ്ലീമും, ഒരു ക്രിസ്ത്യാനിയെയും പോലെ, തന്റെ വ്യക്തിപരമായ വിശ്വാസയാത്രയിലാണ്. ഈ വിശ്വാസം അവന്റെ കുടുംബത്തെയും സംസ്കാരത്തെയും ജീവിതാനുഭവങ്ങളെയും ആഴത്തിൽ സ്വാധീനിക്കുന്നു.

## ഇസ്ലാമിന്റെ അഞ്ചു സ്തംഭങ്ങൾ

മിക്ക മുസ്ലീംങ്ങളുടെ അഭിപ്രായത്തിൽ, ഇസ്ലാമിക ജീവിതം ശരിയായി നയിക്കാനായി, ഇസ്ലാമിന്റെ അഞ്ചു സ്തംഭങ്ങൾ (Five Pillars of Islam) അനുസരിച്ച് ജീവിക്കേണ്ടത് അത്യന്തം നിർണ്ണായകമാണ്.

1. ഷഹാദ (Shahada) – പൂർണ്ണഹൃദയത്തോടെ ഇസ്ലാമിക വിശ്വാസം അംഗീകരിക്കുകയും പ്രഖ്യാപിക്കുകയും ചെയ്യുക.
2. സലാത് (Salat) – ദിവസത്തിൽ അഞ്ചു പ്രാവശ്യം നിർദ്ദിഷ്ട രീതിയിൽ പ്രാർത്ഥിക്കുക.
3. സകാത്ത് (Zakat) – ദരിദ്രർക്കുള്ള ദാനധർമ്മം നൽകുക.
4. സൗം (Sawm) – റമദാൻ മാസത്തിൽ നോമ്പ് അനുഷ്ഠിക്കുക.
5. ഹജ് (Hajj) – കഴിയുന്നവർ ജീവിതത്തിൽ ഒരിക്കലെങ്കിലും മക്കയിൽ തീർത്ഥാടനം നടത്തുക.

# എങ്ങനെ പ്രാത്ഥിക്കേണം?

യേശുക്രിസ്തു ലോകത്തിന്റെ രക്ഷിതാവാണ് എന്ന് നാം വിശ്വസിക്കുന്നു. അവനിലൂടെ എല്ലാ മനുഷ്യർക്കും ദൈവത്തോട് നിരപ്പ് പ്രാപിക്കാം. (യോഹന്നാൻ 14:6, അപ്പൊ. പ്രവൃത്തികൾ 4:12, 2 കൊരിന്ത്യർ 5:18–19)

മനുഷ്യൻ ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടവനാണ് (ഉൽപത്തി 1:26–28). അതിനാൽ, ഏതു മനുഷ്യനും ദൈവസന്നിധിയിൽ വിലയേറിയതും അമൂല്യവുമാണ്.

ദൈവം മുസ്ലീംങ്ങളെ സ്നേഹിക്കുന്നു. അവരിൽ ആരും നശിക്കണമെന്നത് അവൻ ആഗ്രഹിക്കുന്നില്ല (1 തിമോത്തേയോസ് 2:4, 2 പത്രോസ് 3:9, യോഹന്നാൻ 3:16).

ക്രിസ്തുവിന്റെ ശിഷ്യരെന്ന നിലയ്ക്ക്, യേശുവിന്റെ കൽപ്പന പ്രകാരം ദൈവത്തെയും  അയൽവാസികളെ സ്നേഹിക്കുവാൻ ഞങ്ങൾ പ്രതിജ്ഞാബദ്ധരാണ്. മുസ്ലീംങ്ങൾ നമ്മുടെ അയൽവാസികളാണ്. അവരെ സ്നേഹിക്കുവാനുള്ള ഒരു മാർഗം പ്രാത്ഥനയാണ്. അവർക്കും അവരുടെ കുടുംബങ്ങൾക്കും സമൂഹത്തിനും ദൈവാനുഗ്രഹം ലഭിക്കുവൻ നമുക്ക് പ്രാർത്ഥിക്കാം (മത്തായി 22:37–39).

നമ്മേ വേദനിപ്പിക്കുന്നവരെ പോലും സ്നേഹിക്കേണം എന്നാണ് യേശുവിന്റെ കൽപ്പന. നാം അവർക്കു  വേണ്ടി പ്രാർത്ഥിക്കേണം.

1

# അറബികൾ

ഇന്ത്യയിലെ അറബികളായ മുസ്ലീങ്ങളുടെ ചരിത്രം ഇസ്ലാമിന്റെ ആദ്യ നൂറ്റാണ്ടുകളിൽ തുടങ്ങുന്നു. ഭാരതത്തിന്റെ വടക്ക് പടിഞ്ഞാറു നിന്നുള്ള ഇസ്ലാമിക സാമ്രാജ്യങ്ങളുടെ ആക്രമണങ്ങൾ നടക്കുന്നതിനു വളരെ മുമ്പ് തന്നെ, ഏഴാം നൂറ്റാണ്ടിൽ അറബി വ്യാപാരികൾ ആദ്യമായി ഇന്ത്യയുടെ പടിഞ്ഞാറൻ തീരത്ത്, പ്രത്യേകിച്ച് കേരള തീരത്ത്, എത്തിയിരുന്നു.  ഈ വ്യാപാരികൾ പ്രാദേശിക സമൂഹങ്ങളുമായി ബന്ധം സ്ഥാപിച്ചത് മൂലം സാംസ്കാരികമായും മതപരമായും അവർ  അന്യോന്യം സ്വാധീനിച്ചു. ഇസ്ലാമിന്റെ വ്യാപനത്തിനും ഇത് കാരണമായി.

കാലക്രമേണ, നിരവധി അറബ് മുസ്ലീങ്ങൾ ഗുജറാത്ത്, മഹാരാഷ്ട്ര, മലബാർ എന്നിത്യാദി ഇന്ത്യയുടെ തീരദേശ പ്രദേശങ്ങളിൽ സ്ഥിരതാമസമാക്കി. ചിലർ പ്രാദേശിക സമൂഹങ്ങളുമായി വിവാഹിതരായി. സാംസ്കാരികവും മതപരമായ അറബി-ഭാരതീയ ആചാരങ്ങളുടെ സവിശേഷമായ മിശ്രിതങ്ങൾ സൃഷ്ടിക്കപ്പെട്ടു.

പാരമ്പര്യങ്ങളുടെ ഈ സംയോജനം ഇന്ത്യൻ ഇസ്ലാമിന്റെ വൈവിധ്യത്തിനു കാരണമായി. അറബി സംസ്കാരത്തിന്റെ സ്വാധീനം ഭാഷ, വാസ്തുവിദ്യ, കല, മതപരമായ ആചാരങ്ങൾ എന്നിവയിൽ — പ്രത്യേകിച്ച് കോഴിക്കോടും മുംബൈയും പോലുള്ള നഗരങ്ങളിൽ — കാണപ്പെടുന്നു. ഈ നഗരങ്ങൾ ലോകത്തിലെ മറ്റു

വ്യാപാര കേന്ദ്രങ്ങളുമായി കടൽമാർഗ്ഗം ബന്ധം പുലർത്തിയിരുന്നു.

അതിപുരാതന കാലം മുതൽ അറബ് പണ്ഡിതന്മാരും സൂഫി സന്യാസിമാരും ഭാരതത്തിൽ ഉണ്ടായിരുന്നു. മതപരവും വിദ്യാഭ്യാസപരവും സാമൂഹികവുമായ ജീവിതത്തിന് സംഭാവന നൽകിയ സഞ്ചാരികളും ഭാരതത്തിൽ വരുമായിരുന്നു.  ഇന്ന് ഇന്ത്യയിലെ പ്രമുഖ അറബി വംശജരായ മുസ്ലീം സമൂഹങ്ങൾ ഇവയാണ്: കൊങ്കണി മുസ്ലീങ്ങൾ, ലബ്ബായ മുസ്ലീങ്ങൾ, മാപ്പിള മുസ്ലീങ്ങൾ.  അവർ സാംസ്കാരിക പൈതൃകം കൊണ്ട് വ്യത്യസ്തരാണ്. പക്ഷേ വിശാലമായ ഇന്ത്യൻ മുസ്ലീം സമൂഹത്തിൽ ഇവർ ഇഴുകിചേർന്നിരിക്കുന്നു.

## പ്രാർത്ഥിക്കാം

1. കൊങ്കണി മുസ്ലീങ്ങൾ, ലബ്ബായ മുസ്ലീങ്ങൾ, മാപ്പിള മുസ്ലീങ്ങൾ എന്നീ സമൂഹങ്ങളുടെ ആത്മരക്ഷക്കായി പ്രാർത്ഥിക്കാം.
2. മലബാർ, ഗുജറാത്ത്, മഹാരാഷ്ട്ര തീരപ്രദേശങ്ങളിലുള്ള അറബി പാരമ്പര്യമുള്ളവരുടെ ആത്മരക്ഷക്കായി പ്രാർത്ഥിക്കാം.
3. ഈ മൂന്ന് സംസ്ഥാനങ്ങളിലുമുള്ള ക്രൈസ്തവ സഭയ്ക്കു അറബി മുസ്ലീങ്ങളെക്കുറിച്ച് ആത്മഭാരം ഉണ്ടാകുവാൻ പ്രാർത്ഥിക്കാം.

2

# അറെയിൻ സമുദായം

ഇന്ത്യയിലെ അറെയിൻ (Arain) മുസ്ലീങ്ങൾ പരമ്പരാഗതമായി പഞ്ചാബ് മേഖലയിൽ നിന്നുള്ള ഒരു കാർഷിക സമൂഹമാണ്. കാർഷിക വൈദഗ്ധ്യത്തിന് പേരു കേട്ട ഇവർ പഞ്ചാബിലെ ഫലഭൂയിഷ്ഠമായ സമതലങ്ങളിൽ കൃഷി ചെയ്തിരുന്നു. അവിടെ അവർ പ്രത്യേകിച്ച് നദീതടങ്ങൾക്ക് ചുറ്റും കൃഷി വികസിപ്പിക്കുന്നതിൽ നിർണായക പങ്ക് വഹിച്ചു. പല അറെയിൻ മുസ്ലീം കുടുംബങ്ങളും ഗോതമ്പ്, കരിമ്പ്, പച്ചക്കറികൾ തുടങ്ങിയ വിളകൾ കൃഷി ചെയ്തിരുന്നു.

അറെയിൻ സമൂഹത്തിന്റെ ഉത്ഭവത്തെക്കുറിച്ച് വ്യത്യസ്ത അഭിപ്രായങ്ങൾ നിലവിലുണ്ട്. ദക്ഷിണേഷ്യയിലെ ആദ്യകാല മുസ്ലീം കുടിയേറ്റക്കാരുമായി ബന്ധപ്പെട്ട അറബി വംശപരമ്പരതങ്ങൾക്ക് ഉണ്ടെന്ന് ചിലർ കരുതുന്നു. പഞ്ചാബ് മേഖലയിലെ തദ്ദേശീയ ജനങ്ങളിൽ നിന്നുള്ളവരാണ് അറെയിനുകൾ എന്ന് മറ്റു ചിലർ കരുതുന്നു. അറെയിനുകൾ അവരുടെ സമൂഹത്തിനുള്ളിൽ ശക്തമായ വ്യക്തി  ബന്ധങ്ങൾ നിലനിർത്തുന്നു. ഇത് അവരുടെ കൃഷിയും ബിസിനസുകളും വളർത്താൻ അവരെ സഹായിച്ചു.

1947-ലെ ഇന്ത്യാ വിഭജന സമയത്ത്, ഭൂരിഭാഗം അറെയിനുകളും പാകിസ്ഥാനിലേക്ക് കുടിയേറി. ഇന്ത്യയിൽ താമസിച്ചിരുന്നവർ അവരുടെ

സാംസ്കാരിക പൈതൃകം സംരക്ഷിച്ചു. പഞ്ചാബിലും ഇന്ത്യയുടെ മറ്റ് പ്രദേശങ്ങളിലും, അവർ താരതമ്യേന ചെറുതെങ്കിലും സജീവമായ ഒരു സമൂഹമായി തുടരുന്നു, ഇപ്പോൾ അംഗങ്ങൾ കൃഷി അല്ലാതെ ബിസിനസ്സ്, വിദ്യാഭ്യാസം, സർക്കാർ സേവനങ്ങൾ എന്നിവയുൾപ്പെടെ വൈവിധ്യമാർന്ന തൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്നു.

അറെയിനുകൾ അവരുടെ സാമൂഹിക ഐക്യത്തിന് പേരുകേട്ടവരാണ്. അവർ നല്ല കുടുംബ ബന്ധങ്ങൾ നിലനിർത്തുന്നു. വിദ്യാഭ്യാസത്തെയും പ്രൊഫഷണൽ പുരോഗതിയെയും അവർ വിലമതിക്കുന്നു.  ബുദ്ധിമുട്ടുകൾ തരണം ചെയ്യാനും പുതിയ സാഹചര്യങ്ങളുമായി പൊരുത്തപ്പെടാനും ഈ ഗുണങ്ങൾ അവരെ സഹായിച്ചു.

## പ്രാർത്ഥിക്കാം

1. അറെയിൻ സമുദായത്തിന്റെ നേതാക്കളുടെ രക്ഷക്കായി പ്രാർത്ഥിക്കാം. അവർ മാനസാന്തരപ്പെട്ടാൽ മുഴുവൻ സമുദായത്തെയും സ്വാധീനിക്കാൻ അവർക്ക് സാധിക്കും.
2. അറെയിൻ സമുദായത്തിലെ വിശ്വാസികളായ ചിലർ ബിസിനസുകാരാണ്, ചിലർ വിദ്യാഭ്യാസ വിദഗ്ധരാണ്; മറ്റു ചിലർ സർക്കാർ  ഉദ്യോഗം ഉള്ളവരും. ഇവർ അറെയിൻ മുസ്ലീമുകളിലേക്ക് സുവിശേഷം എത്തിക്കുവാനുള്ള ദർശനം പ്രാപിക്കുവാൻ പ്രാർത്ഥിക്കാം.
3. പഞ്ചാബിലെ സഭകൾ ആത്മഭാരമുള്ളവരായി അറെയിൻ മുസ്ലീമുകളെ സമീപിക്കുവാൻ പ്രാർത്ഥിക്കാം.

# 3

# ആർഗോൺ സമുദായം

ഇന്ത്യയിലെ ലഡാക്ക് മേഖലയിലും ടിബറ്റിന്റെ ചില ഭാഗങ്ങളിലും കാണപ്പെടുന്ന ഒരു വംശമാണ് ആർഗോൺ (Arghon) മുസ്ലീങ്ങൾ. അവർ മധ്യേഷ്യൻ (തുർക്കിക്-മംഗോളിയൻ), ടിബറ്റൻ വംശജരാണ്. അവർക്ക് സവിശേഷമായ സാംസ്കാരികവും മതപരവുമായ പൈതൃകമുണ്ട്.

1500കളിലും 1600കളിലും മധ്യേഷ്യയിൽ നിന്നുള്ള വ്യാപാരികൾ, പ്രത്യേകിച്ച് യാർക്കണ്ടിൽ (ആധുനിക ചൈനയിലെ സിൻജിയാങ്ങിൽ) നിന്നുള്ളവർ, പ്രാദേശിക ലഡാക്കി സ്ത്രീകളെ വിവാഹം കഴിച്ചു. ഇത് മധ്യേഷ്യൻ – ടിബറ്റൻ സ്വാധീനങ്ങൾ സംയോജിപ്പിക്കുന്ന ആർഗോൺ സമൂഹത്തെ സൃഷ്ടിച്ചു.

ആർഗോൺ മുസ്ലീമുകൾ പരമ്പരാഗതമായി സുന്നി മുസ്ലീങ്ങളാണ്. അവരുടെ മധ്യേഷ്യൻ പാരമ്പര്യങ്ങൾ – അതായത് ചില ആചാരങ്ങൾ, വസ്ത്രധാരണ രീതികൾ, ഭാഷയുടെ ഘടകങ്ങൾ എന്നിവ – അവർ നിലനിർത്തിയിട്ടുണ്ട്. ഈ സാംസ്കാരിക സ്വാധീനങ്ങൾ കാരണം അവർ ലഡാക്കിലെ മറ്റ് മുസ്ലീം ഗ്രൂപ്പുകളിൽ നിന്ന് വ്യത്യസ്തരാണ്. ആർഗോണുകൾ നൂറ്റാണ്ടുകളായി പട്ട് വ്യാപാര പാതയിൽ വ്യാപാരത്തിൽ ഏർപ്പെട്ടിരുന്നു.

# പ്രാർത്ഥിക്കാം

1. ആർഗോൺ വ്യാപാരികൾ അവരുടെ ജീവിതത്തിൽ ഒരിക്കലെങ്കിലും ക്രിസ്ത്യൻ ബിസിനസുകാരെ കാണാനും സുവിശേഷം കേൾക്കാനും ദൈവം അവസരം നൽകുവാൻ പ്രാർത്ഥിക്കാം.
2. ലഡാക്ക് പ്രദേശത്ത് തീവ്രവാദം വലിയ അളവിൽ കുറഞ്ഞു. ആർഗോൺ മേഖലയിലെ മുസ്ലീങ്ങളിലേക്ക് സുവിശേഷം എത്തിക്കുന്ന പുതിയ മിഷനറിമാരെ നമുക്ക് ആവശ്യമുണ്ട്. വേലക്കാരെ അയയ്ക്കുവാൻ ദൈവത്തോട് അപേക്ഷിക്കാം.
3. ഈ മേഖലയിലെ സഭകളും മിഷൻ ഏജൻസികളും ആർഗോണുകളുമായി സുവിശേഷം പങ്കിടാൻ ഇടയാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

4

# അൻസാരി

പത്ത് ദശലക്ഷത്തോളം അൻസാരികൾ ഭാരതത്തിലുണ്ട്. ഉത്തർ പ്രദേശിലും ബീഹാറിലും – പ്രത്യേകിച്ച് വാരണാസി, മൗ തുടങ്ങിയ നഗരങ്ങളിൽ – പരമ്പരാഗത നെയ്ത്തുകാർ എന്ന് അവർ അറിയപ്പെടുന്നു. അവരുടെ പട്ടുസാരികൾ ഇന്ത്യയിലുടനീളം പ്രസിദ്ധമാണ്. “അൻസാരി” എന്നാൽ അറബിയിൽ “പിന്തുണക്കാരൻ” അല്ലെങ്കിൽ "സഹായി" എന്നാണ് അർത്ഥം. മുഹമ്മദ് നബിയും അനുയായികളും മക്കയിൽ നിന്ന് കുടിയേറിയപ്പോൾ അവരെ പിന്തുണച്ച മദീനയിലെ ആദ്യകാല മുസ്ലീങ്ങളെ അൻസാരികൾ എന്ന് വിളിച്ചിരുന്നു.

ഭാരതത്തിലെ അൻസാരികൾ മുഹമ്മദ് നബിയുടെ ആദ്യകാല പിന്തുണക്കാരിൽ നിന്നോ പിന്നീട് വന്ന അറബി അല്ലെങ്കിൽ പേർഷ്യൻ കുടിയേറ്റക്കാരിൽ നിന്നോ ഉള്ളവരാണ്. അവർ നെയ്ത്തിൽ വൈദഗ്ധ്യമുള്ള കരകൗശല വിദഗ്ധരാണ്. ഇന്ത്യയുടെ തുണി വ്യവസായത്തിൽ, പ്രത്യേകിച്ച് പട്ടിലും കൈത്തറി നെയ്ത്തിലും അവർ ഒരു പ്രധാന പങ്ക് വഹിച്ചു. വിവിധ വ്യാപാരങ്ങളും തൊഴിലുകളും അൻസാരികൾ ചെയ്യുന്നു. എന്നിരുന്നാലും പുരാതന നെയ്ത്ത് തൊഴിലിൽ അധിഷ്ഠിതമായ പേര് സാംസ്കാരികമായും ചരിത്രപരമായും അവർ നിലനിർത്തുന്നു.

അൻസാരികളുടെ സാംസ്കാരിക പാരമ്പര്യങ്ങളിൽ ഇസ്ലാമികവും ഭാരതീയവുമായ രീതികൾ ഉൾപ്പെടുന്നു. അവർ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നു. വിദ്യാഭ്യാസത്തിലും തൊഴിലിലും സർക്കാർ ആനുകൂല്യങ്ങൾ അവർക്ക് പ്രയോജനമാണ്. അൻസാരികൾ രാഷ്ട്രീയത്തിൽ സജീവമാണ്. അവരിൽ ചിലർ തങ്ങളുടെ സമൂഹത്തിന്റെ സാമൂഹികവും സാമ്പത്തികവുമായ പുരോഗതിക്കായി അദ്ധ്വാനിക്കുന്നു.

## പ്രാർത്ഥിക്കാം

1. കർത്താവായ യേശുക്രിസ്തുവിലൂടെ അൻസാരികൾ രക്ഷിക്കപ്പെടാനും അവർ ക്രിസ്തുവിന്റെ പിന്തുണക്കാരായി മാറാനും പ്രാർത്ഥിക്കുക.
2. ക്രിസ്ത്യയൻ ബിസിനസുകാർക്ക് അൻസാരി സമുദായത്തിൽ പ്രവേശനം ലഭിക്കുവാനും അവരെ ക്രിസ്തുവിലേക്ക് നയിക്കുവാനും ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കാം.
3. ഉത്തർ പ്രദേശിലെ സഭകൾ അൻസാരികളിൽ ശക്തമായ സ്വാധീനം ചെലുത്തുക നിമിത്തം അവർ യേശുവിന്റെ അനുയായികളാകാൻ പ്രാർത്ഥിക്കാം.

# അവാൻ

ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ വടക്കൻ പടിഞ്ഞാറ് ഇന്ത്യയിലും പാകിസ്ഥാനിലുമായി വ്യാപിച്ചു കിടക്കുന്ന പഞ്ചാബ് എന്ന പ്രദേശത്ത്, അവാൻ മുസ്ലീങ്ങളുടെ ഗണ്യമായ സാന്നിധ്യമുണ്ട്.

അറബി വംശജരിൽ നിന്നാണ് അവാൻ വംശം വരുന്നത്. മുഹമ്മദ് നബിയുടെ പിൻഗാമിയും അറബി സൈന്യത്തിന്റെ മേധാവിയുമായ ഖുത്ബ് ഷായുടെ വംശപരമ്പരയാണ് അവർ അവകാശപ്പെടുന്നത്. ഈ വംശാവലി അവാൻ വംശത്തിന് ആദരണീയമായ ഒരു പദവി നൽകിയിട്ടുണ്ട്. അവരുടെ പൂർവികർ യോദ്ധാക്കളും ഭൂവുടമകളും ആയിരുന്നത് നിമിത്തം അവാൻ വംശകാർ സമൂഹത്തിൽ പൊതുവെ ആദരിക്കപ്പെടുന്നു.

പഞ്ചാബിലെ ഫലഭൂയിഷ്ഠമായ സമതലങ്ങളിലും പർവതപ്രദേശങ്ങളിലും ഭൂവുടമകളായിരുന്ന ഇവർ നൂറ്റാണ്ടുകളായി കൃഷിയിൽ ഏർപ്പെട്ടിരുന്നു. അവരിൽ ചിലർ സൈനികരായി പേരെടുത്തു. ശക്തമായ ഒരു ആയോധന പാരമ്പര്യവും അവർക്കുണ്ട്. ബ്രിട്ടീഷ് കൊളോണിയൽ സൈനിക റെജിമെന്റുകളിലേക്ക് അവർ തിരഞ്ഞെടുക്കപ്പെട്ടിരുന്നു. പാകിസ്ഥാനിലെയും ഭാരതത്തിലേയും സേനകളിൽ ഇന്നും അവരുടെ സാന്നിധ്യം തുടരുന്നു.

നിരവധി അവാൻ വംശജർ കാർഷിക രംഗത്തുണ്ടെങ്കിലും ആധുനിക തൊഴിലുകളായ ബിസിനസ്സും രാഷ്ട്രീയവും വിദ്യാഭ്യാസവും സർക്കാർ ജോലിയും അവർ ഏറ്റെടുക്കുന്നു. വിദ്യാഭ്യാസത്തോടും സാമൂഹിക പുരോഗതിയോടും ഇവർ കാണിക്കുന്ന പ്രതിബദ്ധത നിമിത്തം ഇവരുടെ സമൂഹം ബഹുമാനിക്കപ്പെടുന്നു. കൂടാതെ അവാൻ മുസ്ലീങ്ങൾ അവരുടെ പ്രദേശങ്ങളിലെ സാംസ്കാരിക, സാമൂഹിക, സാമ്പത്തിക മേഖലകളിൽ ഗണ്യമായ സംഭാവനകൾ നൽകിയിട്ടുണ്ട്.

## പ്രാർത്ഥിക്കാം:

1. യോദ്ധാക്കളെന്നു സ്വയം വിശേഷിപ്പിക്കുന്ന അവാൻ മുസ്ലീങ്ങൾ ക്രിസ്തുവിനുവേണ്ടി യോദ്ധാക്കളായി മാറട്ടെ എന്ന് പ്രാർത്ഥിക്കാം. അവർ സാത്താനും പാപത്തിനും സ്വയത്തിനും എതിരെ പോരാടുന്നവർ ആയിത്തീരട്ടേ.
2. ഈ സമൂഹത്തിലേക്ക് സുവിശേഷം പ്രസംഗിക്കാൻ ദൈവം കൂടുതൽ പ്രവർത്തകരെ അയയ്ക്കട്ടെ എന്ന് പ്രാർത്ഥിക്കാം.
3. പഞ്ചാബിലെ സഭകൾ അവാൻ വംശംജരെ ലക്ഷ്യമിട്ട് അവരുമായി സൗഹൃദ സംഭാഷണങ്ങളിൽ ഏർപ്പെട്ടുവാൻ ഇടവരേണ്ടതിന്നായി പ്രാർത്ഥിക്കാം.

6

# ബാഗ്ബാൻ

ഇന്ത്യയിലെ ബാഗ്ബാൻ മുസ്ലീങ്ങൾ പ്രധാനമായും കൃഷിയുമായും പൂന്തോട്ട പരിപാലനവുമായും ബന്ധപ്പെട്ടിരിക്കുന്ന ഒരു സമൂഹമാണ്. ബാഗ്ബാൻ എന്ന പദം പേർഷ്യൻ ഭാഷയിൽ നിന്നാണ് വന്നത്. “ബാഗ്” എന്നാൽ തോട്ടം എന്നും “ബാൻ” എന്നാൽ സൂക്ഷിപ്പ–കാരൻ എന്നുമാണ് അർത്ഥമാക്കുന്നത്. തോട്ടക്കാർ, പഴം–പച്ചക്കറി കൃഷിക്കാർ, തോട്ടങ്ങളുടെ പരിപാലകർ എന്നീ നിലകളിൽ അവരുടെ പരമ്പരാഗത തൊഴിലിനെ ഈ വാക്ക് വെളിപ്പെടുത്തുന്നു.

ദീർഘകാലമായി പൂന്തോട്ട പരിപാലനം, കൃഷി, പുഷ്പകൃഷി എന്നീ മേഖലകളിൽ വൈദഗ്ധ്യം പ്രദർശിപ്പിച്ചതിനാൽ ഇവർ പ്രശസ്തരാണ്. അവരിൽ അധികം പേരും എസ്റ്റേറ്റുകളിലും നഴ്സറികളിലും പൂന്തോട്ടങ്ങളിലും പരിപാലകരായി പ്രവർത്തിക്കുന്നു.

ഉത്തരേന്ത്യയുടെ വിവിധ ഭാഗങ്ങളിൽ, പ്രത്യേകിച്ച് ഉത്തർ പ്രദേശ്, ബിഹാർ, മഹാരാഷ്ട്ര, ഗുജറാത്ത് എന്നിവിടങ്ങളിൽ ബാഗ്ബാനുകൾ താമസിക്കുന്നു. കാലക്രമേണ, ചില ബാഗ്ബാനുകൾ മറ്റ് തൊഴിലുകളി–ലേക്ക് മാറി. ചിലർ കാർഷികോൽപ്പന്നങ്ങൾ വിൽക്കുകയും നഗര വിപണികളിൽ ചെറുകിട വ്യവസായ സ്ഥാപനങ്ങൾ നടത്തുകയും ചെയ്യുന്നു. സാമ്പത്തിക–മായി പിന്നാക്ക വിഭാഗത്തിൽ പെട്ടവരായിരുന്നിട്ടും ഇന്ന്

പല ബാഗ്ബാനുകളും വിദ്യാഭ്യാസവും സാമൂഹിക-സാമ്പത്തിക പുരോഗതിയും ആഗ്രഹിക്കുന്നു. കച്ചവടം, സർക്കാർ ജോലികൾ, മറ്റ് പ്രൊഫഷണൽ മേഖലകൾ എന്നിവയിലേക്ക് മാറുന്നവരുടെ എണ്ണം കൂടിവരുന്നു.

## പ്രാർത്ഥിക്കാം

1. യേശു "തന്റെ രക്തംകൊണ്ടു സർവ്വഗോത്രത്തിലും ഭാഷയിലും വംശത്തിലും ജാതിയിലും നിന്നുള്ളവരെ ദൈവത്തിന്നായി വിലെക്കു വാങ്ങി" എന്ന് വെളിപ്പാട് 5:9ൽ നാം വായിക്കുന്നു. ബാഗ്ബാനുകളും ദൈവരാജ്യ-ത്തിലെ ആ വലിയ ജനാവലിയിൽ കാണപ്പെടുവാൻ നമുക്ക് പ്രാർത്ഥിക്കാം.
2. ബാഗ്ബാൻ സമുദായത്തിലെ നേതാക്കളും കർത്താവായ യേശു ക്രിസ്തുവിലൂടെ നിത്യരക്ഷ നേടിയിട്ട് അവരുടെ സമുദായത്തെ ക്രിസ്തുവിലേക്ക് ആദായപ്പെടുത്തുവാൻ പ്രാർത്ഥിക്കാം.
3. വടക്കൻ ഭാരതത്തിലെ മുസ്ലീങ്ങളുടെ ഇടയിൽ പ്രവർത്തിക്കുന്നവർ ബാഗ്ബാനുകളെ തിരിച്ചറിഞ്ഞ് അവരോട് പ്രത്യേക പരിഗണനയോടെ സുവിശേഷം അറിയിക്കുവാനായി പ്രാർത്ഥിക്കാം.

7

# ബാൾട്ടീ

ബാൾട്ടീ മുസ്ലീങ്ങൾ പാകിസ്ഥാനിലും ഭാരതത്തിലുമായി വ്യാപിച്ചു കിടക്കുന്ന ഗിൽഗിത്-ബാൾട്ടിസ്ഥാൻ മേഖലയിൽ ജീവിക്കുന്നു. ബാൾട്ടീ ജനത ടിബറ്റിൽ നിന്നുള്ളവരാണ്. അവർ ടിബറ്റൻ ഭാഷയായ ബാൾട്ടി സംസാരിക്കുന്നു. നൂറ്റാണ്ടുകളായി അവർ പേർഷ്യൻ, ഉറുദു, അറബി സംസ്കാരങ്ങൾ പിന്തുടരുന്നു.

പതിനാലാം നൂറ്റാണ്ടിലാണ് ബാൾട്ടീകൾ ഇസ്ലാം മതം സ്വീകരിച്ചത്. പേർഷ്യൻ, മധ്യേഷ്യൻ മിഷനറിമാർ അവരുടെ അടുത്തേക്ക് വന്നു. മിക്ക ബാൾട്ടീ മുസ്ലീങ്ങളും ഷിയ ഇസ്ലാമിനെ, പ്രത്യേകിച്ച് ട്വൽവർ ഷിയ വിഭാഗത്തെ, പിന്തുടരുന്നു. അവരിൽ ചിലർ സുന്നികളും നൂർബക്ഷിയും (സൂഫി വിഭാഗം) ആണ്.

ഒറ്റപ്പെട്ട പർവത പ്രദേശമായ ബാൾട്ടിസ്ഥാന്റെ സംസ്കാരം ടിബറ്റനും ഇസ്ലാമികവുമായ ഇരു പാരമ്പര്യങ്ങളുടെ സവിശേഷമായ മിശ്രിതമാണ്. ബാൾട്ടീ സംസ്കാരത്തിൽ ടിബറ്റൻ ശൈലിയിലുള്ള കലയും  സംഗീതവും ഉത്സവങ്ങളും ഉൾപ്പെടുന്നു. ഇസ്ലാമിക മൂല്യങ്ങളും സാമൂഹികവും മതപരവുമായ ജീവിതത്തെ ആഴത്തിൽ സ്വാധീനിക്കുന്നു. അവരുടെ വസ്ത്രധാരണ രീതികളും വാസ്തുവിദ്യയും ഉത്സവങ്ങളും ടിബറ്റൻ പൈതൃകത്തിന്റെയും ഇസ്ലാമിക വിശ്വാസങ്ങ-ളുടെയും സംയോജനത്തെ പ്രതിഫലിപ്പിക്കുന്നു.

ഇന്ന്, ബാൾട്ടീ മുസ്ലീങ്ങൾ അവരുടെ യുദ്ധമുറകൾക്ക് പേരുകേട്ടവരാണ്. ലോകത്തിലെ ഏറ്റവും ഉയർന്ന ഗ്രാമങ്ങളിൽ ചിലതിൽ അവർ താമസിക്കുന്നു. പലരും കൃഷിയിലും പശുപരിപാലനത്തിലും ഏർപ്പെട്ടിരിക്കുന്നു. ബാൾട്ടിസ്ഥാന്റെ പ്രകൃതി സൗന്ദര്യം സന്ദർശകരെ ആകർഷിക്കുന്നു. ടൂറിസം ഒരു പ്രധാന വരുമാന സ്രോതസ്സായി മാറിക്കൊണ്ടിരിക്കുന്നു.

ബാൾട്ടീ സമൂഹം വിദ്യാഭ്യാസത്തിനും ആധുനികവൽക്കരണത്തിനും വളരെയധികം പ്രാധാന്യം നൽകുന്നു. ഭാരതത്തിലും പാകിസ്ഥാനിലും സർക്കാർ ജോലികൾ, വ്യാപാരം, പ്രൊഫഷണൽ മേഖലകൾ എന്നിവയിൽ ബാൾട്ടീ മുസ്ലീങ്ങളുടെ എണ്ണം വർദ്ധിച്ചു കൊണ്ടിരിക്കുകയാണ്. അങ്ങനെ ചുറ്റുമുള്ള പുരോഗതിയെ അവർ സ്വീകരിക്കുമ്പോൾ തന്നെ അവർ തങ്ങളുടെ അതുല്യമായ സാംസ്കാരിക പൈതൃകം കരുതലോടെ സംരക്ഷിക്കുന്നു.

## പ്രാർത്ഥന

1. ബാൾട്ടീ മുസ്ലീങ്ങൾ യോദ്ധാക്കൾ എന്ന നിലയിൽ പേരുകേട്ടവരാണ്. കർത്താവായ യേശുക്രിസ്തുവിനെ അറിയാനും പിന്തുടരാനും ദൈവത്തിന്റെ യോദ്ധാക്കൾ ആകുവാനും അവർക്കിടയാകട്ടെ എന്നു പ്രാർത്ഥിക്കാം.
2. കാശ്മീരിൽ നിന്നും മറ്റ് പർവതപ്രദേശങ്ങളിൽ നിന്നും ബാൾട്ടീകൾക്ക് ഇടയിൽ പ്രവർത്തിക്കാൻ ദൈവം മിഷനറിമാരെ അയയ്ക്കേണ്ടതിനു പ്രാർത്ഥിക്കാം.
3. ദൈവം ബിസിനസുകാരെയും പ്രൊഫഷണലുകളെയും ബാൾട്ടീകളുടെ അടുക്കലേക്ക് അയച്ച് അവരെ ക്രിസ്തുവിലേക്ക് നയിക്കുവാൻ പ്രാർത്ഥിക്കാം.

# ബെഹ്നാ

ഉത്തർ പ്രദേശിലും ബീഹാറിലും മധ്യപ്രദേശിന്റെ ചില ഭാഗങ്ങളിലും ഗുജറാത്തിലും കർണ്ണാടകത്തിലും കാണപ്പെടുന്ന ഒരു സമൂഹമാണ് ബെഹ്ന മുസ്ലീങ്ങൾ. മൻസൂരികൾ അഥവാ പിഞ്ജടാ എന്നും അവർ അറിയപ്പെടുന്നു. ടിപ്പു സുൽത്താനും ഈ സമുദായക്കാരനായിരുന്നു. ബെഹനകൾ സുന്നി ഇസ്ലാം പിൻപറ്റുന്നു. പ്രധാന ഭാഷ ഉറുദു ആണ്. അവരുടെ സാംസ്കാരിക പാരമ്പര്യങ്ങൾ പ്രാദേശിക ഹൈന്ദവ രീതികളുടെയും  ഇസ്ലാമിക രീതികളുടെയും ഒരു മിശ്രിതമാണ്.

ബെഹനകൾ പരമ്പരാഗതമായി  പരുത്തി നെയ്ത്ത്, നൂൽ നിർമ്മാണം എന്നിവയിൽ ഏർപ്പെട്ടിരുന്നു. ചിലർ വസ്ത്രങ്ങൾ കഴുകുകയും അവയ്ക്കു നിറം പകരുകയും ചെയ്തു വന്നിരുന്നു.  തുണിത്തരങ്ങളിലും അതുമായി ബന്ധപ്പെട്ട വ്യാപാരങ്ങളിലും ഏർപ്പെട്ടിരുന്നതിനാൽ "ബെഹ്ന" എന്ന പേര് ഈ തൊഴിലിൽ  നിന്നാണ് ഉത്ഭവിച്ചതെന്ന് വിശ്വസിക്കപ്പെടുന്നു.

ജൗളി വ്യവസായത്തിൽ മാറ്റങ്ങൾ വന്നു. ആധുനിക രീതികൾ വന്നപ്പോൾ നിരവധി ബെഹനകൾ അവരുടെ പരമ്പരാഗത തൊഴിലുകളിൽ നിന്ന് മാറി ചെറുകിട ബിസിനസ്സും  കൃഷിയും മറ്റ് തൊഴിലുകളും സ്വീകരിച്ചു. ഈ മാറ്റങ്ങൾ സംഭവിച്ചിട്ടും അവർ ശക്തമായ സമുദായ

കെട്ടുപാട് നിലനിർത്തി. സമുദായത്തിനു പുറത്തുനിന്നു അവർ വിവാഹം കഴിക്കില്ല. വടക്കേ ഇന്ത്യയിലെ വിശാലമായ മുസ്ലീം ജനസംഖ്യയിൽ അവരെ ഒരു പ്രത്യേക സമുദായമായി അംഗീകരിക്കപ്പെടുന്നു.

ബെഹന സമൂഹം ഒരു പാർശ്വവൽക്കരിക്കപ്പെട്ട കൂട്ടം ആയതിനാൽ സാമൂഹിക-സാമ്പത്തിക വെല്ലുവിളികളെ ധാരാളം അഭിമുഖീകരിച്ചിട്ടുണ്ട്. ഇന്ത്യയിലെ പിന്നാക്ക സമൂഹങ്ങൾക്ക് ലഭ്യമായ ആനുകൂല്യങ്ങൾ പരമാവധി ഉപയോഗിച്ച് വിദ്യാഭ്യാസത്തിലും സാമ്പത്തിക നിലവാരത്തിലും ഉന്നമനം നേടുവാൻ അവർ സജീവമായി പരിശ്രമിക്കുന്നു. ആധുനിക മേഖലകളിലേക്ക് അവർ പുരോഗമിക്കുമ്പോഴും തങ്ങളുടെ സാംസ്കാരിക പാരമ്പര്യങ്ങൾ അവർ മറക്കുന്നില്ല.

## പ്രാർത്ഥിക്കാം

1. ബെഹന മുസ്ലീങ്ങളുടെ ആത്മീയ കണ്ണുകൾ തുറക്കപ്പെടട്ടെ (2 കൊരി. 4:4), അവർ മഹത്തായ സുവിശേഷത്തിന്റെ വെളിച്ചം കാണുകയും രക്ഷിക്കപ്പെടുകയും ചെയ്യട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ബെഹന മുസ്ലീങ്ങൾക്കിടയിൽ പ്രവർത്തിക്കാൻ ദൈവം കൂടുതൽ മിഷനറിമാരെ അയയ്ക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. സാമൂഹിക കെട്ടുപാടുകളെ ഭേദിച്ച് വിശ്വാസത്തിലേക്കു വരാൻ ബുദ്ധിമുട്ടുന്ന ബെഹനകളെ ഓർത്ത് പ്രാർത്ഥിക്കാം.
4. ഭാരതത്തിലെ ക്രിസ്ത്യാനികൾ ഉന്നത വിദ്യാഭ്യാസവും ബിസിനസ് അവസരങ്ങളും പിന്തുടരുന്ന ബെഹനകളുമായി സുവിശേഷം പങ്കിടുന്നതിന് ആധുനിക സാങ്കേതികവിദ്യകൾ ഉപയോഗിക്കണമെന്ന് നമുക്ക് പ്രാർത്ഥിക്കാം.

9

# ഭാത്തിയാറ

ഉത്തർ പ്രദേശ്, ബീഹാർ, ഡൽഹി തുടങ്ങിയ സംസ്ഥാനങ്ങളിൽ ഭാത്തിയാറ മുസ്ലീങ്ങൾക്ക് സത്രങ്ങളും ഹോട്ടലുകളും സ്വന്തമായുണ്ട്. അവരുടെ ആതിഥ്യമര്യാദയും പ്രസിദ്ധമാണ്. “ഭാത്തിയാറ” എന്ന പദം ഹിന്ദി, ഉറുദു ഭാഷകളിൽ നിന്നാണ് വന്നത്, “വെന്ത ചോറ്” എന്നാണ് ഇതിനർത്ഥം.  റോഡരികിലെ ചെറിയ സത്രങ്ങൾ നടത്തുക, യാത്രക്കാർക്ക് ഭക്ഷണം, പാർപ്പിടം, സേവനങ്ങൾ എന്നിവ നൽകുക എന്നിവയിലെ അവരുടെ പരമ്പരാഗത ജോലിയെ ഇത് സൂചിപ്പിക്കുന്നു. ഈ സത്രങ്ങൾ വ്യാപാര പാതകളിൽ നിർണായക പങ്ക് വഹിച്ചു. സഞ്ചാരികൾക്കും വ്യാപാരികൾക്കും കാരവാനു-കൾക്കും ഇവ വിശ്രമ കേന്ദ്രങ്ങളായി പ്രവർത്തിച്ചു.

ഭാത്തിയാറ മുസ്ലീങ്ങൾ പ്രധാനമായും സുന്നി ഇസ്ലാമിനെ പിന്തുടരുന്നു. അവരുടെ സാംസ്കാരം സംരക്ഷിക്കു-വാൻ അവർ പരമാവധി ശ്രമിക്കുന്നു.  സമുദായത്തിലെ ബന്ധങ്ങളും ഐക്യതയും അവർ നിലനിർത്തുന്നു. പ്രാദേശികവും ഇസ്ലാമികവുമായ രീതികൾ സംയോജിപ്പിച്ച്  എടുത്ത വ്യത്യസ്തമായ ആചാരങ്ങളും പാരമ്പര്യങ്ങളും അവക്കുണ്ട്.  അവ തലമുറകളിലൂടെ കൈമാറ്റം ചെയ്യപ്പെടുന്നു.

കാലാകങ്ങളായി ഈ സമൂഹം സാമൂഹിക-സാമ്പത്തിക വെല്ലുവിളികളെ നേരിട്ടിട്ടുണ്ട്. ആധുനിക ഹോട്ടൽ

വ്യവസായങ്ങളുടെ വരവോടെ സത്രങ്ങൾ അപ്രത്യക്ഷമായി. എങ്കിലും വിദ്യാഭ്യാസത്തിലും സാമൂഹിക-സാമ്പത്തിക ഉന്നമനത്തിലും ശ്രദ്ധ കേന്ദ്രീകരിച്ചതു നിമിത്തം ഭാത്തിയാറ മുസ്ലീങ്ങൾ ഇന്നു വൈവിധ്യമാർന്ന തൊഴിൽ മേഖലകളിൽ പ്രവർത്തിക്കുന്നു.

## പ്രാർത്ഥിക്കാം

1. അതിഥി സൽക്കാരത്തിൽ മുന്നിൽ നിൽക്കുന്ന ഭാത്തിയാറ മുസ്ലീങ്ങൾ ജീവന്റെ അപ്പമായ യേശുവിൽ വിശ്വസിച്ച് അവരുടെ ആത്മീകവും ഭൗതികവുമായ എല്ലാറ്റിനും യേശു മതിയായവൻ എന്നറിയുവാൻ പ്രാർത്ഥിക്കാം.
2. ദില്ലിയിലും ഉത്തർ പ്രദേശിലും ബീഹാറിലുമുള്ള ക്രൈസ്തവർ ഭാത്തിയാറ മുസ്ലീങ്ങളെ കുറിച്ച് ആത്മഭാരമുള്ളരായി പ്രവർത്തിക്കുവാൻ പ്രാർത്ഥിക്കാം.
3. ഭാത്തിയാറ മുസ്ലീങ്ങളുടെ ഇടയിൽ പ്രവർത്തിക്കുന്നവരെ ദൈവം സംരക്ഷിക്കുവാനായി പ്രാർത്ഥിക്കാം.

10

# ഭിഷ്ടി

ജലസേവനങ്ങൾ നൽകുന്ന ഒരു സമൂഹമാണ് ഭിഷ്ടി മുസ്ലീങ്ങൾ. ഇവർ ഡൽഹി, ഉത്തർ പ്രദേശ്, രാജസ്ഥാൻ, പശ്ചിമ ബംഗാൾ തുടങ്ങിയ സംസ്ഥാനങ്ങളിൽ വസിക്കുന്നു. "ഭിഷ്ടി" എന്ന വാക്ക് പേർഷ്യൻ പദമായ "ബെഹിഷ്ട്" എന്നതിൽ നിന്നാണ് ഉരുത്തിരിഞ്ഞത്. "പറുദീസ" അല്ലെങ്കിൽ "സ്വർഗ്ഗം" എന്നാണ് അർത്ഥം. ദാഹജലം ജീവനു തുല്യമായതിനാൽ അതിന്റെ വിതരണം മാന്യമായ സേവനമായി കരുതിയിരുന്നു.

"മാഷ്ക്" എന്നറിയപ്പെടുന്ന തുകൽ ജലസംഭരണികൾ വഹിച്ചുകൊണ്ട് ഭിഷ്ടികൾ രാജകൊട്ടാരങ്ങളിലും മസ്ജിത്തുകളിലും കുടിവെള്ളം എത്തിച്ചിരുന്നു. ഇന്നും പൈപ്പ് വെള്ളം ലഭ്യമല്ലാത്ത വീടുകളിലും കമ്പോളങ്ങളിലും നിർമ്മാണ സ്ഥലങ്ങളിലും അവർ ദാഹിക്കുന്നവർക്കു വെള്ളം വിതരണം ചെയ്യുന്നു.

ഭിഷ്ടികൾ സുന്നി മുസ്ലീങ്ങളാണ്. അവരുടെ സമൂഹം കഠിനാദ്ധ്വാനത്തിനു പേരുകേട്ടവരാണ്. അവരുടെ പരമ്പരാഗത തൊഴിൽ അഭിമാനത്തിനു കാരണമാണ്. കാലക്രമേണ ആധുനിക ജലവിതരണ സംവിധാനങ്ങളുടെ വരവോടെ അവരുടെ ജോലി കുറഞ്ഞു. കൂടാതെ നിരവധി ഭിഷ്ടികൾ മറ്റ് തരത്തിലുള്ള തൊഴിലുകളും ചെറുകിട കച്ചവടങ്ങളും നഗര കേന്ദ്രങ്ങളിലെ തൊഴിലുകളും ചെയ്തു തുടങ്ങി.

ഇസ്ലാമിക ആചാരങ്ങളും പ്രാദേശിക ഹൈന്ദവ രീതികളുടെയും സ്വാധീനങ്ങൾ ഭിഷ്ടി സാംസ്കാരത്തിൽ കാണുവാൻ സാധിക്കും. വ്യക്തിബന്ധങ്ങളും കുടുബ ബന്ധങ്ങളും സസൂക്ഷ്മം സൂക്ഷിക്കുന്നവരാണ് ഭിഷ്ടികൾ. യുദ്ധസമയങ്ങളിലും പ്രധാന ചരിത്ര നിമിഷങ്ങളിലും അവർ നടത്തിയ സേവനത്തിന്റെ കഥകൾ അവരുടെ പൈതൃകത്തിന്റെ ഭാഗമാണ്. അവരുടെ ചരിത്രത്തിൽ അവർ അഭിമാനം കൊള്ളുന്നു.

ഇന്ന് ഭിഷ്ടികൾ വിദ്യാഭ്യാസത്തിലും ആധുനിക തൊഴിൽ പാതകൾ പിന്തുടരുന്നതിലും കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നു. അതേ സമയം അവരുടെ പരമ്പരാഗത തൊഴിൽ നിമിത്തം അവരെ അനേകരും ബഹുമാനിക്കുന്നു.

## പ്രാർത്ഥന

1. ജലവിതരണക്കാരായിരുന്ന ഭിഷ്ടികൾക്ക് അവരുടെ ആത്മീയ ദാഹം ശമിപ്പിക്കാൻ കഴിയുന്ന ജീവജലം കണ്ടെത്താൻ കഴിയട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ഭിഷ്ടികൾക്കിടയിൽ പ്രവർത്തിക്കാൻ ദൈവം കൂടുതൽ മിഷനറിമാരെ ഉയർത്തട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. വടക്കേ ഇന്ത്യയിലെ സഭകളും വിശ്വാസികളും ഈ സമൂഹത്തെ തിരിച്ചറിയാനും അവരിലേക്ക് എത്തിച്ചേരാനുള്ള ശ്രമങ്ങൾ നടത്താനും ഇടയാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# ബിസാത്തി

വടക്കേ ഇന്ത്യയിലെ ചെറുകിട കച്ചവടത്തിനു പേരുകേട്ട ഒരു സമൂഹമാണ് ബിസാത്തി മുസ്ലീങ്ങൾ. ഇന്ത്യാ വിഭജന സമയത്ത് മിക്ക ബിസാത്തികളും പാകിസ്ഥാനിലേക്ക് കുടിയേറി. ഇപ്പോൾ ഒൻപതിനായിരം ബിസാത്തികൾ ഉത്തർപ്രദേശ്, ബീഹാർ, ഉത്തരാഖണ്ഡ്, പഞ്ചാബ് തുടങ്ങിയ സംസ്ഥാനങ്ങളിൽ താമസിക്കുന്നു.

അറബി അഥവാ പേർഷ്യൻ പദമായ ബിസാത്തിൽ നിന്നാണ് 'ബിസാത്തി' എന്ന പേര് ഉരുത്തിരിഞ്ഞത്. അതിനു 'ചരക്ക്' എന്നർത്ഥം. കച്ചവടക്കാർ എന്ന നിലയിൽ അവർ തുണി, വീട്ടുപകരണങ്ങൾ, സൗന്ദര്യ വർദ്ധക വസ്തുക്കൾ, കളിപ്പാട്ടങ്ങൾ വിറ്റിരുന്നു. പലപ്പോഴും ഗ്രാമങ്ങളിൽ നിന്ന് ഗ്രാമങ്ങളിലേക്ക് അവരുടെ സാധനങ്ങളുമായി അവർ സഞ്ചരിച്ചു. വൈദഗ്ധ്യമുള്ള വിൽപ്പനക്കാർ എന്ന ഖ്യാതി അവർ നേടി.

ബിസാത്തി സമൂഹം തുടക്കത്തിൽ നാടോടികളായിരുന്നു. അവർ സഞ്ചരിച്ച വിവിധ സ്ഥലങ്ങളിൽ നിന്ന് സാംസ്കാരിക രീതികൾ അവർ സ്വീകരിച്ചു. നിരവധി ബിസാത്തികൾ പിന്നീട് നഗരങ്ങളിലും ഗ്രാമപ്രദേശങ്ങളിലും സ്ഥിരതാമസമാക്കി. പ്രാദേശിക ബിസിനസുകളുടെ ഭാഗമായി അവർ ചില്ലറ വിൽപ്പന ശാലകൾ സ്ഥാപിക്കുകയും ചെയ്തു. ചില ബിസാത്തികൾ

വൈവിധ്യമാർന്ന തൊഴിലുകളിലേക്ക് മാറിയിട്ടുണ്ട്.

ബിസാത്തി മുസ്ലീങ്ങൾ പ്രധാനമായും സുന്നികളാണ്. അവരുടെ സാംസ്കാരിക സ്വത്വം നിലനിർത്താൻ അവർ അവരുടെ സമൂഹത്തിനുള്ളിൽ നിന്ന് വിവാഹം കഴിക്കുന്നു. അവർക്കിടയിൽ ശൈശവ വിവാഹങ്ങൾ വ്യാപകമാണ്. പെൺകുട്ടികൾക്ക് പ്രാഥമിക വിദ്യാഭ്യാസമേ നൽകിയിരുന്നുള്ളൂ.

സമീപ വർഷങ്ങളിൽ വിദ്യാഭ്യാസത്തിലും സാമ്പത്തിക പുരോഗതിയിലും അവരുടെ ശ്രദ്ധ വർദ്ധിച്ചുവരികയാണ്. യുവതലമുറകൾ അവരുടെ സാംസ്കാരിക പൈതൃകം നിലനിർത്തിക്കൊണ്ട് വിദ്യാഭ്യാസവും ആധുനിക തൊഴിൽ പാതകളും പിന്തുടരുന്നു.

## പ്രാർത്ഥന

1. ബിസാത്തി മുസ്ലീങ്ങളുടെ രക്ഷയ്ക്കായി നമുക്ക് പ്രാർത്ഥിക്കാം. അവർക്ക് ഒരിക്കലെങ്കിലും സുവിശേഷം കേൾക്കാൻ അവസരം ലഭിക്കട്ടെ.
2. മുസ്ലീങ്ങൾക്കിടയിൽ പ്രവർത്തിക്കുന്ന മിഷൻ സംഘടനകൾ ഈ ഗ്രൂപ്പിന് പ്രത്യേക ശ്രദ്ധ നൽകാൻ ഇടയാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. വടക്കേ ഇന്ത്യയിലെ, പ്രത്യേകിച്ച് ഉത്തർപ്രദേശ്, രാജസ്ഥാൻ, ഹരിയാന, പഞ്ചാബ് എന്നിവിടങ്ങളിലെ ക്രിസ്ത്യാനികൾ ബിസാത്തികളുമായി സുവിശേഷം പങ്കിടാൻ തയ്യാറാകുവാൻ നമുക്ക് പ്രാർത്ഥിക്കാം.

# ഛരിപ്പ

ദക്ഷിണേഷ്യയിലെ ഒരു സുന്നി മുസ്ലീം സമൂഹമാണ് ഛരിപ്പ. പാകിസ്ഥാനിലെ സിന്ധ് പ്രവിശ്യയിലും ഇന്ത്യയിലെ ഗുജറാത്തിലും മദ്ധ്യപ്രദേശിലും ഉത്തർ പ്രദേശിലും ബീഹാറിലും ഈ സമൂഹത്തെ കാണപ്പെടുന്നു. ഭാരതത്തിൽ ഛരിപ്പ സമൂഹത്തിൽ 93,000 പേര് മാത്രമേയുള്ളൂ. അവരിൽനിന്ന് ആരും യേശുവിനെ പിൻപറ്റിയിട്ടില്ല.

അവർ മരത്തിന്റെ അച്ചുകൾ  ഉപയോഗിച്ച് തുണിത്തരങ്ങളിൽ ചിത്രങ്ങൾ അച്ചടിക്കുകയും, ചായങ്ങളിൽ തുണികൾ മുക്കുകയും ചെയ്യുന്നു. "അച്ചടിക്കുക" എന്നർത്ഥം വരുന്ന 'ചാപ്പ്' എന്ന ഹിന്ദി പദത്തിൽ നിന്നാണ്  "ഛരിപ്പ" എന്ന പേര് വന്നത്. ബ്ലോക്ക് പ്രിന്റിംഗിലും അനുബന്ധ കരകൗശലങ്ങളിലും അവർ വിദഗ്ധരാണ്. ഭാരതീയ  പാകിസ്ഥാനി സംസ്കാരങ്ങളിൽ ഈ കഴിവുകൾ വളരെ വിലമതിക്കപ്പെടുന്ന കലാരൂപങ്ങളാണ്.

ഛരിപ്പ മുസ്ലീങ്ങൾ സാധാരണയായി ഗുജറാത്തി, സിന്ധി, ഉറുദു, രാജസ്ഥാനി തുടങ്ങിയ പ്രാദേശിക ഭാഷകൾ സംസാരിക്കുന്നു. അവരുടെ ആചാരങ്ങളിൽ ഇസ്ലാമിക ആചാരങ്ങളും പ്രാദേശിക ഇന്ത്യൻ സംസ്കാരിക ഘടകങ്ങളും ഉൾപ്പെടുന്നു. കാലക്രമേണ നിരവധി ഛരിപ്പ മുസ്ലീങ്ങൾ പുതിയ കഴിവുകളും ജോലികളും ഏറ്റെടുത്തിട്ടുണ്ട്.

പല കരകൗശല സമൂഹങ്ങളെയും പോലെ വ്യവസായ-വൽക്കരണവും മാറിക്കൊണ്ടിരിക്കുന്ന സാമ്പത്തിക സാഹചര്യങ്ങളും കാരണം ഛിപ്പകൾ തങ്ങളുടെ പരമ്പരാഗത കരകൗശലവസ്തുക്കൾ സംരക്ഷിക്കുന്നതിൽ വെല്ലുവിളികൾ നേരിടുന്നു. എന്നിരുന്നാലും ദക്ഷിണേഷ്യയുടെ സമ്പന്നമായ പൈതൃകത്തിന് നൽകിയ സംഭാവനകൾക്ക് ഈ സമൂഹം ഇപ്പോഴും ബഹുമാനിക്കപ്പെടുന്നു.

## പ്രാർത്ഥിക്കാം

1. ഛിപ്പ മുസ്ലീങ്ങൾക്ക് രക്ഷ ലഭിക്കുന്നതിന് മഹാശിൽപ്പി-യായ യേശുക്രിസ്തുവിനെ കുറിച്ച് കേൾക്കാൻ അവസരം ലഭിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ക്രിസ്ത്യൻ ബിസിനസുകാർ ഈ വ്യാപാര സമൂഹവുമായി സുവിശേഷം പങ്കിടാൻ ഇടവരട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. ഗുജറാത്തി, സിന്ധി, ഉറുദു, രാജസ്ഥാനി സംസാരിക്കുന്ന ക്രിസ്ത്യാനികൾ ഛിപ്പ മുസ്ലീങ്ങളുമായി കൂടിക്കാഴ്ച നടത്താൻ മുൻകൈയെടുക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
4. ദൈവം ഛിപ്പകളുടെ ഇടയിൽ അത്ഭുതങ്ങളും അടയാളങ്ങളും ചെയ്യുവാനായി പ്രാർത്ഥിക്കാം.

# ചൗഷ്

ഹൈദരാബാദ് രാജ്യത്തെ നിസാമുകളുടെ കാവൽ ഭടന്മാരായി ജോലി ചെയ്യാൻ യെമനിൽ നിന്ന് വന്ന അറബികളെ നിയോഗിച്ചിരുന്നു. അവരെ തുർക്കി ഭാഷയിൽ പടയാളി എന്നർത്ഥമുള്ള "ചൗഷ്" എന്നാണ് വിളിച്ചിരുന്നത്. ചൗഷുകൾ യെമെനിലെ ഹദ്രമൗത് പ്രദേശത്തെ ഹദ്റാമി അറബി വംശജരാണ്. ഏഴാമത്തെ നിസാമിന് ഈ അറബി പട്ടാളക്കാരിൽ പൂർണ്ണ വിശ്വാസമുണ്ടായിരുന്നു. തൽഫലമായി, അദ്ദേഹം തന്റെ കുടുംബത്തിന്റെയും ഭണ്ഡാരത്തിന്റെയും സുരക്ഷ അവരെ ഏൽപ്പിച്ചു.

1948ൽ ഭാരതം ഹൈദരാബാദ് പിടിച്ചെടുത്തപ്പോൾ മിക്ക അറബികളെയും നാടുകടത്തി. ഇവിടെ തങ്ങിയ അറബികൾ ഭാരതത്തിലെ മുസ്ലീം സമൂഹത്തിന്റെ ഭാഗമായി. ഡെക്കൻ മേഖലയിലാണ് (മറാത്ത്വാഡ, തെലങ്കാന, ഹൈദരാബാദ്, കർണാടക) ഇപ്പോൾ ചൗഷുകൾ ഉള്ളത്. അവരുടെ ജനസംഖ്യയുടെ ഭൂരിഭാഗവും ഹൈദരാബാദിലും കരിംനഗറിലും ഔറംഗാബാദിലും ഗുൽബർഗയിലും ബീദറിലും കേന്ദ്രീ-കരിച്ചിരിക്കുന്നു. അവർ നിസാമാബാദ്, മഹാബൂബ്നഗർ, വാറങ്കൽ എന്നിവിടങ്ങളിലും താമസിക്കുന്നു. ഹൈദരാബാദിന്റെ തെക്കു ഭാഗമായ ബർക്കസ്സിൽ 55,000 ചൗഷുകൾ ഉണ്ട് എന്ന് കണക്കാക്കപ്പെടുന്നു.

ചൗഷ് വിഭാഗക്കാർ ഇന്ത്യൻ സംസ്കാരത്തിന്

പ്രധാനപ്പെട്ട സാംസ്കാരിക സംഭാവനകൾ നൽകി-യിട്ടുണ്ട്. അറബി സംഗീതം ആലപിച്ച് നൃത്തമാടുന്ന ബാൻഡുകളെ മർഫ എന്നറിയപ്പെടുന്നു.  വിവാഹ ചടങ്ങുകളിലും രാഷ്ട്രീയ യോഗങ്ങളിലും ഇവരെ ഇന്നും ക്ഷണിക്കുന്നു.

ഹൈദരാബാദികൾ  വിലമതിക്കുന്ന ഹലീം (ആട്ടിറച്ചിയും പരിപ്പും സുഗന്ധവ്യഞ്ജനങ്ങളും ഇട്ട് വേവിച്ചെടുക്കുന്ന വിഭവം) ചൗഷുകൾ അവതരിപ്പിച്ചതാണ്. കേരളത്തിൽ ഇന്ന് പ്രസിദ്ധമായ മന്ദിയും മറ്റ് യെമനി വിഭവങ്ങളും ചൗഷുകൾ 200 വർഷം മുമ്പ് ഹൈദരാബാദിൽ കൊണ്ടുവന്നതാണ്.

## പ്രാർത്ഥന

1. ചൗഷ് മുസ്ലീങ്ങൾ വിശ്വസ്തരായ പടയാളികൾ എന്നാണ് അറിയപ്പെടുന്നത്. അവർ കർത്താവായ യേശു ക്രിസ്തുവിനെ അവരുടെ രക്ഷകനായും വിശ്വസ്തനായ നായകനായും കണ്ടെത്തട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ചൗഷ് മുസ്ലീങ്ങളോട് സുവിശേഷം അറിയിക്കാൻ ഡെക്കൻ പ്രദേശത്തെ ക്രിസ്ത്യാനികളെ ദൈവം ഉപയോഗിക്കേണ്ടതിനായി നമുക്ക് പ്രാർത്ഥിക്കാം.
3. ചൗഷ് മുസ്ലീങ്ങളുടെ അടുക്കലേക്ക് ദൈവം മിഷനറിമാരെ അയയ്ക്കേണ്ടതിന്നായും നമുക്ക് പ്രാർത്ഥിക്കാം.
4. സർവ്വകലാശാലകളിൽ പഠിക്കുവാൻ ഹൈദരാബാദിലും ജയ്പൂരിലും മറ്റും വരുന്ന യെമനികളും സുവിശേഷം കേൾക്കുവാൻ ദൈവം വഴി ഒരുക്കുവാന്നായി പ്രാർത്ഥിക്കാം.

# ഡെക്കനി

ദക്ഷിണേന്ത്യയിലെ ഡെക്കൻ പീഠഭൂമിയിൽ ഡെക്കനി മുസ്ലീങ്ങൾ വസിക്കുന്നു. ഇന്തോ–ആര്യൻ വംശമായ അവരുടെ ജനസംഖ്യ ഏകദേശം 1.2 കോടി ആണ്.

ക്രി. 1327ൽ തുഗ്ലക് ചക്രവർത്തി ദില്ലിയിൽ നിന്നു തന്റെ രാജധാനി ദൗലത്താബാദിലേക്ക് (ഇന്നത്തെ ഔറംഗാബാദ്) മാറ്റിയപ്പോൾ ഉറുദു സംസാരിക്കുന്ന ദില്ലി നിവാസികൾ തെക്കോട്ട് താമസം മാറ്റി. തലസ്ഥാനം വീണ്ടും ദില്ലിയിലേക്ക് മാറ്റിയെങ്കിലും ഉറുദു ഭാഷയും ജനങ്ങളും അവിടെ ശേഷിച്ചു. ഹൈന്ദവരിൽ ഉയന്ന ജാതിക്കാർ പലരും രാഷ്ട്രീയ നേട്ടത്തിന്നായി മുസ്ലീം വിശ്വാസം സ്വീകരിച്ചു അവരോട്ട് ചേർന്നു. പിന്നീട് ബഹ്മാനി രാജ–കുട്ടുംബം ഭരിച്ചിരുന്ന (1347) കാലത്ത് പർദേശികൾ അഥവാ അഫാഖി എന്നും അറിയപ്പെട്ടിരുന്ന മുസ്ലീങ്ങൾ മധ്യേഷ്യ, ഇറാഖ്, ഇറാൻ എന്നിവിടങ്ങളിൽ നിന്ന് വന്ന് ഡെക്കൻ പീഠഭൂമിയിൽ സ്ഥിരതാമസമാക്കി. ഉറുദു സംസാരിക്കുന്ന പ്രാദേശിക മുസ്ലീങ്ങളുമായി അവർ മിശ്രവിവാഹം കഴിച്ചു. ഇത് ഡെക്കനി എന്നറിയപ്പെടുന്ന ഒരു പുതിയ മുസ്ലീ സമൂഹത്തിനു ജന്മം നൽകി. ഈ ഡെക്കനി മുസ്ലീങ്ങൾ "തെക്കൻ ഉറുദു" (ഡെക്കനി) ഭാഷ സംസാരിക്കുന്നു. ഉറുദു ഭാഷയിൽ മറാഠി, കന്നട, തെലുഗു കലർന്നുണ്ടായ ഭാഷയാണ് ഡെക്കനി.

മറാത്ത്വാഡ, വിദർഭ, തെലങ്കാന, ആന്ധ്രാ പ്രദേശ്, കർണാടക (തുളുനാട് ഒഴികെ), വടക്കൻ തമിഴ്നാട് എന്നീ

പ്രദേശങ്ങളും ഉൾപ്പെടുന്ന ഡെക്കനിൽ ഡെക്കനി മുസ്ലീങ്ങൾ ഒരു പ്രധാന ന്യൂനപക്ഷമാണ്. ഹൈദരാബാദ്, ഔറംഗാബാദ് എന്നീ പഴയ നഗരങ്ങളിൽ അവർ ഭൂരിപക്ഷമാണ്. ഡെക്കാൻ ജനതയെ മൂന്ന് ഗ്രൂപ്പുകളായി തിരിക്കാം: ഹൈദരാബാദികൾ (ഹൈദരാബാദ് രാജ്യ-ത്തിൽ നിന്നുള്ളവർ); മൈസോറികൾ (ബാംഗ്ലൂർ ഉൾപ്പെടെ മൈസൂർ രാജ്യത്തിൽ നിന്നുള്ളവർ), മദ്രാസികൾ (കർണൂൾ, നെല്ലൂർ, ഗുണ്ടൂർ, ചെന്നൈ ഉൾപ്പെടെ മദ്രാസ് രാജ്യത്തിൽ നിന്നുള്ളവർ). കർണാടക, തെലങ്കാന, ആന്ധ്രാ പ്രദേശ് സംസ്ഥാന-ങ്ങളിലെ മിക്ക മുസ്ലീങ്ങളുടെയും മാതൃഭാഷ ഡെക്കാനി-യാണ്. മഹാരാഷ്ട്ര, ഗോവ, കേരളം, തമിഴ്നാട് എന്നിവിടങ്ങളിലെ ഒരു വിഭാഗം മുസ്ലീങ്ങൾ ഇത് സംസാരിക്കുന്നു.

1947നു ശേഷം പാകിസ്ഥാനിൽ ഡെക്കാനി മുസ്ലീങ്ങളുടെ ഒരു വലിയ പ്രവാസി സമൂഹം രൂപപ്പെട്ടു. കുടിയേറ്റം തുടർന്നു. യുണൈറ്റഡ് കിംഗ്ഡം, യുഎസ്എ, ഓസ്ട്രേലിയ, കാനഡ, കുവൈറ്റ്, യുഎഇ, തുർക്കി എന്നിവിടങ്ങളിൽ ധാരാളം ഡെക്കാനി മുസ്ലീങ്ങളുണ്ട്.

## പ്രാർത്ഥിക്കാം

1. ഹൈദരാബാദിലും ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളിലുമുള്ള ഡെക്കാനികളുടെ രക്ഷയ്ക്കായി നമുക്ക് പ്രാർത്ഥിക്കാം.
2. മറ്റ് രാജ്യങ്ങളിൽ താമസിക്കുന്ന ഡെക്കാനികൾക്ക് സുവിശേഷം കേൾക്കാൻ അവസരം ലഭിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. ഡെക്കാനി മുസ്ലീങ്ങളുടെ ഇടയിൽ പ്രവർത്തിക്കുവാനായി ദൈവം മിഷനറിമാരെ എഴുന്നേൽപ്പിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# ദർദെസ്ഥാനിലെ ഗോത്രങ്ങൾ

ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ വടക്കുപടിഞ്ഞാറൻ പ്രദേശത്തെയാണ് ദർദെസ്ഥാൻ എന്ന് അറിയപ്പെടുന്നത്. ഇത് കാശ്മീർ മുതൽ കാബൂൾ വരെ വ്യാപിച്ചുകിടക്കുന്നു. ഈ പ്രദേശത്ത് താമസിക്കുന്ന ഇന്തോ–ആര്യൻ ജനതയെ ദർദുകൾ എന്ന് അറിയപ്പെടുന്നു. അവർ വിവിധ ഭാഷകൾ സംസാരിക്കുന്നു.  അവരുടെ സംസ്കാരത്തിലും വളരെ വ്യത്യാസങ്ങൾ ഉണ്ട്. ഷീന, പാഷായ്, കശ്മീരി, ഖോവാരി തുടങ്ങിയ ഭാഷകളാണ് ദർദി മേഖലയിലെ ഭാഷകൾ.

ഈ പ്രദേശത്തെ ആരും തങ്ങളെ തന്നെ ദർദുകൾ എന്നോ അവരുടെ ജന്മദേശത്തെ ദർദെസ്ഥാൻ എന്നോ വിളിക്കുന്നില്ല. പാശ്ചാത്യ പണ്ഡിതന്മാർ ആ ദേശത്തെ കുറിച്ച് എഴുതിയപ്പോൾ ഉപയോഗിച്ച ഒരു പദമാണിത്.  സിൻജിയാങ്, ചൈന, താജിക്കിസ്ഥാൻ എന്നിവിടങ്ങളിൽ ഒരു ചെറിയ കൂട്ടം ദർദുകൾ താമസിക്കുന്നു.

ഇന്ത്യയിലെ ഏറ്റവും വലിയ ദർദ് സമൂഹം കശ്മീരികളാണ്. കാശ്മീർ താഴ്വരയിൽ 7 ദശലക്ഷം കശ്മീരികളുണ്ട്. മറ്റൊരു ദർദി വിഭാഗമാണ് ഷീന ഭാഷ സംസാരിക്കുന്നവർ. അവരുടെ എണ്ണം ഏകദേശം 600,000 ആണ്. അവർ ഗുരെസ്, കാർഗിൽ, ദ്രാസ്, ലഡാക്ക് എന്നിവിടങ്ങളിൽ വ്യാപിച്ച കിടക്കുന്നു.

നൂറ്റാണ്ടുകളായി മറ്റുള്ളവരോട് അധികം സംസർഗ്ഗം ഇല്ലാതിരുന്നതുകൊണ്ട്  ഉറുദു അല്ലെങ്കിൽ ബാൾട്ടി ഭാഷകളുടെ സ്വാധീനത്തിൽ നിന്ന് ഷീന ഭാഷ സംരക്ഷിക്കപ്പെട്ടു. ശൈത്യകാലത്ത് ഗുരെസ് താഴ്‌വര ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ നിന്ന് ഓരോ വർഷവും ആറ് മാസത്തേക്ക് ഒറ്റപ്പെടുന്നു.

ദർദ്ദ്-ഷിന ജനതയെ ഒരു പട്ടിക വർഗ്ഗമായി (ഗോത്രമായി) തരംതിരിച്ചിരിക്കുന്നു. പട്ടികവർഗ്ഗത്തിൽ പെടാത്ത പുറത്തുനിന്നുള്ളവർക്ക് അവരുടെ ഭൂമി വിൽക്കാൻ കഴിയില്ല. എന്നിരുന്നാലും അവരുടെ മനോഹരമായ ഭൂമി കൈവശപ്പെടുത്താൻ വരുന്ന പുറത്തു നിന്നുള്ളവരുടെ ഭീഷണി അവർ അനുഭവിക്കുന്നു.

ദർദ്ദ്-ഷിന ഗോത്രങ്ങളുടെ സമ്പന്നമായ ചരിത്രവും സംസ്കാരവും എടുത്തു കാണിക്കുന്നതിനുള്ള "ഷിനോൺ മീരാസ്" എന്ന മ്യൂസിയം ഇന്ത്യൻ സൈന്യം അടുത്തിടെ നിർമ്മിച്ചു.

## പ്രാർത്ഥന

1. കശ്മീരിലെ മനോഹരമായ താഴ്‌വരകളിൽ താമസിക്കുന്ന ദർദ് ജനത കർത്താവായ യേശുവിൽ വിശ്വസിക്കാൻ ഇടവരട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ദർദ് മേഖല സമാധാനം അനുഭവിക്കുവാൻ നമുക്ക് പ്രാർത്ഥിക്കാം. മെച്ചപ്പെട്ട സൗകര്യങ്ങളും വികസനവും ജനങ്ങൾ ആഗ്രഹിക്കുന്നു.
3. ജമ്മു-കാശ്മീരിലെ ക്രിസ്ത്യാനികൾ എല്ലാ ദർദ് ജനതകളോടും സുവിശേഷം പ്രസംഗിക്കാൻ സന്നദ്ധരാകാനായി  നമുക്ക് പ്രാർത്ഥിക്കാം. കൂടുതൽ വേലക്കാരെ ദൈവം എഴുന്നേൽപ്പിക്കട്ടെ.

# മുസ്ലീം ധോബികൾ

ഇന്ത്യ, പാകിസ്ഥാൻ, ബംഗ്ലാദേശ്, നേപ്പാൾ എന്നീ രാജ്യങ്ങളിലെ ഒരു വലിയ സമൂഹമാണ് ധോബികൾ. ഉപജീവനത്തിനായി അവർ വസ്ത്രം അലക്കി ഇസ്തിരിയിട്ട് കൊടുക്കുന്നു. 'താഴ്ന്ന' ജാതിക്കാർ എന്ന് മുദ്രകുത്തപ്പെട്ടു എങ്കിലും അവർ ചെയ്യുന്ന ജോലി നിമിത്തം അവരെ ആരും തൊട്ടുകൂടാത്തവരായി കണക്കാക്കിയിരുന്നില്ല. ദശലക്ഷക്കണക്കിന് ധോബികൾ ഭാരതത്തിലുണ്ട്. എന്നാൽ എല്ലാ ധോബികളും മുസ്ലീങ്ങളല്ല. ഭൂരിഭാഗവും ഹൈന്ദവരാണ്.

മുസ്ലീങ്ങളായ ധോബികളുടെ കൃത്യമായ എണ്ണം അറിയില്ല. മുസ്ലീം ധോബികളുടെ വലിയൊരു വിഭാഗം ഉത്തർ പ്രദേശ്, ബീഹാർ, പശ്ചിമ ബംഗാൾ എന്നിവിടങ്ങളിലാണ് താമസിക്കുന്നത്. മഹാരാഷ്ട്ര, കർണാടക, തെലങ്കാന എന്നിവിടങ്ങളിലും അവരുണ്ട്. അവരെ കൂട്ടിയോജിപ്പിക്കുന്നത് അവരുടെ മതവും തൊഴിലുമാണ്. അവരെ 'ഖസ്സർ' എന്നും 'ഹവാരി' എന്നും അറിയപ്പെടുന്നു. ഇസ്ലാമിക ആചാരങ്ങളും ഉത്സവങ്ങളും അനുഷ്ഠാനങ്ങളും പാലിച്ചു കൊണ്ട് അവർ ഇസ്ലാം മതം പിൻപറ്റുന്നു. അതേസമയം ചില പ്രാദേശിക സാംസ്കാരിക പാരമ്പര്യങ്ങളും അവർ ആചരിക്കുന്നു.

തുണിയലക്കി അധികം പണം സമ്പാദിക്കുവാനാകില്ല. ജോലിക്ക് തടസ്സം നേരിട്ടാൽ അവർ പട്ടിണിയിലാകും. കോവിഡ് കാലയളവിൽ അവർ വളരെ ബുദ്ധിമുട്ടി.

അധികാരികളിൽ നിന്ന് അവർ വിവേചനം നേരിടുന്നു. ഹിന്ദു ധോബികളെ പട്ടിക ജാതികളിൽ ഉൾപ്പെടുത്തി. അതുകൊണ്ട് അവർക്ക് പ്രത്യേക ആനുകൂല്യങ്ങൾ ലഭിക്കുന്നു. മുസ്ലീം ധോബികൾ അവഗണന നേരിടുന്നു. അവരുടെ കുട്ടികൾക്ക് സംവരണം ലഭിക്കുന്നില്ല. ഈ ആനുകൂല്യങ്ങൾ നേടാനുള്ള അവരുടെ പോരാട്ടം സുപ്രീം കോടതിയുടെ ശ്രദ്ധയിലും പെട്ടു. ആനുകൂല്യങ്ങൾ ലഭിച്ചില്ലെങ്കിലും അവരിൽ ചിലർ കഠിനാധ്വാനത്തിലൂടെ സർക്കാർ ജോലി നേടി. മറ്റു ചിലർ കർഷകരായി.

## പ്രാർത്ഥിക്കാം

1. നമ്മുടെ പാപങ്ങൾ കഴുകി നമ്മേ രക്ഷിക്കുന്ന രക്ഷകനെ ധോബി മുസ്ലീങ്ങൾ അനുഭവിച്ചറിയുവാനായി നമുക്ക് പ്രാർത്ഥിക്കാം.
2. ധോബി മുസ്ലീങ്ങൾക്കിടയിൽ പ്രവർത്തിക്കുവാൻ സുവിശേഷകരെ ദൈവം എഴുന്നേൽപ്പിക്കുവാൻ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. ധോബി മുസ്ലീങ്ങളുടെ സാമൂഹികവും സാമ്പത്തികവുമായ നില മെച്ചപ്പെടുത്താൻ അധികാരികൾ പ്രവർത്തിക്കേണ്ടതിന്നായി നമുക്ക് പ്രാർത്ഥിക്കാം.
4. ധോബി മുസ്ലീങ്ങളുടെ സേവനം ഉപയോഗിക്കുന്ന ക്രിസ്ത്യാനികൾ അവരുമായി സുവിശേഷം പങ്കിടാൻ ഇടയാകേണ്ടതിനു നമുക്ക് പ്രാർത്ഥിക്കാം.

# ഘോസികൾ

ഉത്തർപ്രദേശ്, രാജസ്ഥാൻ, മധ്യപ്രദേശ് എന്നിവിടങ്ങ-ളിലാണ് ഘോസികളുടെ നാട്. അവർ കന്നുകാലികളെ മേയിച്ച് അവയുടെ പാൽ ഗ്രാമങ്ങളിലും പട്ടണങ്ങളിലും വിൽക്കുന്നു. പാൽ വിൽക്കുന്ന ഹിന്ദുക്കൾക്ക് സമൂഹത്തിൽ ബഹുമാനവും സ്ഥാനങ്ങളുമുണ്ട്. എന്നിരുന്നാലും ഘോസി മുസ്ലീങ്ങൾ സമൂഹത്തിൽ അവഗണിക്കപ്പെടുന്നു.  നൂറ്റാണ്ടുകൾക്ക് മുമ്പ് അവരുടെ പൂർവ്വികർ ഹിന്ദുമത-ത്തിലെ ആഹീർ സമൂഹത്തിൽ നിന്ന് ഇസ്ലാമിലേക്ക് പരിവർത്തനം ചെയ്തതിനാൽ ആയിരിക്കും അവർ വെറുക്കപ്പെട്ടത്.

ഘോസികൾ സുന്നികളാണ്. അവരുടെ പല ആചാരങ്ങളും മറ്റെങ്ങും കാണാൻ സാധിക്കാത്തവിധം പ്രത്യേകതകൾ ഉള്ളതാണ്. ഇന്ത്യയിൽ ഏകദേശം രണ്ട് ലക്ഷത്തോളം ഘോസി മുസ്ലീങ്ങളുണ്ട്. ബാക്കിയുള്ളവർ പാകിസ്ഥാനിലാണ്.

ഈ സമൂഹത്തിൽ നിന്ന്  ആരും ഇതുവരെ ക്രിസ്തു വിശ്വാസം സ്വീകരിച്ചിട്ടില്ല. ഘോസികൾ സാമൂഹിക ഐക്യത്തിനു വളരെ പ്രാധാന്യം കൽപ്പിക്കുന്നു. കുടുംബ-ബന്ധുത്വ ബന്ധങ്ങളെ ചുറ്റിപ്പറ്റിയാണ്  അവരുടെ ജീവിതം. അതുകൊണ്ടു തന്നെ അവരുടെ ഇടയിൽ നിന്ന് യേശുവിനെ പിൻപറ്റുന്നത് എളുപ്പമല്ല.

ഘോസി മുസ്ലീങ്ങൾ പൊതുവെ ദരിദ്രരാണ്. നല്ല

വിദ്യാഭ്യാസവും ആരോഗ്യ പരിപാലനവും  തൊഴിലും അവർക്ക് എത്തിപ്പിടിക്കാൻ സാധിക്കുന്നില്ല. ചെറുപ്പക്കാർ വിദ്യാഭ്യാസത്തിന്റെ സാധ്യതകൾ ആരായുന്നു. അവർ ജോലിക്കുള്ള അവസരങ്ങൾ തേടുന്നു.

## പ്രാർത്ഥന

1. ഘോസി മുസ്ലീങ്ങൾ തങ്ങൾക്കുവേണ്ടി ജീവൻ ബലിയർപ്പിച്ച നല്ല ഇടയനായ യേശു ക്രിസ്തുവിനെക്കുറിച്ച് അറിയട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. അവരിൽനിന്നു ധാരാളം പേര് ദൈവരാജ്യത്തിലേക്ക് വരുവാന്നായി പ്രാർത്ഥിക്കാം.
2. വടക്കൻ സംസ്ഥാനങ്ങളിലെ ക്രിസ്ത്യാനികളിൽ നിന്ന് ഘോസി മുസ്ലീങ്ങളിലേക്ക് ദൈവം കൂടുതൽ സുവിശേഷകരെ അയയ്ക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. ഘോസി മുസ്ലീങ്ങളെ ദാരിദ്ര്യത്തിൽ നിന്ന് ദൈവം മോചിപ്പിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. അവരുടെ കുട്ടികളെ പഠിപ്പിക്കാനും ജോലിയിൽ പ്രവേശിപ്പിക്കാനും ദൈവം വഴികൾ തുറക്കട്ടെ.

18

# മുസ്ലീം ഗുജ്ജറുകൾ

ദക്ഷിണേഷ്യയുടെ വടക്ക്-പടിഞ്ഞാറ് സ്ഥിരതാമസം ആമാക്കിയ ഒരു ഇന്തോ-ആര്യൻ ഗോത്രമാണ് മുസ്ലീം ഗുജ്ജറുകൾ. മധ്യേഷ്യയിൽ നിന്നോ കിഴക്കൻ ഇറാനിൽ നിന്നോ വന്ന ഇടയന്മാരായിരുന്നു അവരുടെ പൂർവ്വികർ. ഇന്ത്യയിൽ ജമ്മു-കാശ്മീർ, ഹിമാചൽ പ്രദേശ്, ഉത്തരാഖണ്ഡിലെ ഗഢ്വാൾ, കുമാവോൺ ഡിവിഷനുകൾ തുടങ്ങിയ ഹിമാലയൻ പ്രദേശങ്ങളി-ലാണ് അവർ താമസിക്കുന്നത്. സൂഫി മിഷനറിമാരുടെ സ്വാധീനം കാരണം പതിനൊന്നാം നൂറ്റാണ്ടിൽ അവർ ഇസ്ലാം മതം സ്വീകരിച്ചു. മതം മാറിയെങ്കിലും അവരുടെ വംശപരമ്പരയിലും സാംസ്കാരിക സ്വത്വത്തിലും അവർ അഭിമാനിക്കുന്നു.

മുഗൾ കാലഘട്ടത്തിൽ ഗുജ്ജറുകൾ യുദ്ധപ്രിയരായ ഒരു ഗോത്രമായിരുന്നു. അവർ മറ്റ് ജനങ്ങളെ കൊള്ളയടിക്കുമായിരുന്നു. ബ്രിട്ടീഷ് ഭരണത്തിനെതിരെ 1857-ലെ കലാപത്തിൽ അവരും ഉൾപ്പെട്ടിരുന്നു. പിന്നീട്, അവരിൽ ചിലർ ബ്രിട്ടീഷ് റെജിമെന്റുകളിൽ ചേർന്നു.

ഇന്ത്യയിലെ പകുതിയിലധികം ഗുജ്ജറുകളും മുസ്ലീങ്ങളാണ്. അവർ നാടോടികളാണ്. അവർ കുതിരപ്പുറത്ത് കയറി മലകളിൽ എരുമകളെയും പശുക്കളെയും മേയിക്കുന്നു.

ശൈത്യകാലത്ത് താഴ്വാരങ്ങളിലേക്ക് ദീർഘദൂരം

അവർ സഞ്ചരിക്കുന്നു. വേനൽക്കാലത്ത് മലമുകളിലേക്ക് നീങ്ങുകയും ചെയ്യുന്നു. അവർ കൂടാരങ്ങളിലാണ് താമസിക്കുന്നത്. എരുമപ്പാൽ മാത്രമാണ് അവരുടെ വരുമാന മാർഗ്ഗം. അവർ തങ്ങളുടെ എരുമകളെ കുടുംബത്തിലെ അംഗങ്ങളെപ്പോലെ പരിപാലിക്കുന്നു.

ജമ്മു കശ്മീരിൽ പൂഞ്ച്, രജൗരി ജില്ലകളിലായി ഏകദേശം 1 ദശലക്ഷം മുസ്ലീം ഗുജ്ജറുകളുണ്ട്. ഉത്തരാഖണ്ഡിൽ എഴുപതിനായിരവും. ഉത്തർപ്രദേശിൽ രാഷ്ട്രീയ സ്വാധീനം നേടുന്നതിനായി മുസ്ലീം ഗുജ്ജറുകൾ ഐക്യതയോടെ പോരാടുന്നു.

## പ്രാർത്ഥിക്കാം

1. മുസ്ലീം ഗുജ്ജറുകളോടൊപ്പം നാടോടി ജീവിതം നയിക്കാൻ തയ്യാറാകുന്ന മിഷനറിമാരെ ദൈവം ഉയർത്തട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. നാടോടികൾക്ക് സുവിശേഷം അറിയിക്കുവാനും അവരുടെ കുട്ടികളെ പഠിപ്പിക്കാനും വൈദ്യസഹായം എത്തിക്കാനും അവരോടൊപ്പം ജീവിക്കേണം.
2. പുറത്തുനിന്നുള്ളവരിൽ നിന്ന് വലിയ ശല്യമില്ലാതെ ഗുജ്ജറുകൾക്ക് അവരുടെ ജീവിത ശൈലി നിലനിർത്താൻ കഴിയട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. വനങ്ങളിൽ കന്നുകാലികളെ മേയിക്കുമ്പോൾ വനം ഉദ്യോഗസ്ഥർ അവരെ ബുദ്ധിമുട്ടിക്കാറുണ്ട്.
3. ജമ്മു, ഉത്തരാഖണ്ഡ്, ഹിമാചൽ പ്രദേശ് എന്നിവിടങ്ങളിലെ ക്രിസ്ത്യാനികൾ നാടോടികളും സ്ഥിരതാമസക്കാരുമായ ഗുജ്ജറുകളോട് സുവിശേഷം അറിയിക്കുവാൻ ഇടയാകേണ്ടതിനു പ്രാർത്ഥിക്കാം.

# ഇറാഖി ബിരാദരീകൾ

ഇറാഖി ബിരാദരീ മുസ്ലീങ്ങൾ ഇന്ത്യയിലും പാകിസ്ഥാനിലും കാണപ്പെടുന്ന ഒരു സുന്നി മുസ്ലീം സമൂഹമാണ്. അവർ ഇറാഖി ഷെയ്ഖ് എന്നും അറിയപ്പെടുന്നു.  ഇവർ പതിനാലാം നൂറ്റാണ്ടിൽ പശ്ചിമേഷ്യയിൽ നിന്ന് ഇന്ത്യയിലേക്ക് കുടിയേറിയതായി വിശ്വസിക്കപ്പെടുന്നു.

പല കുടുംബങ്ങളും അറബി കുടിയേറ്റക്കാരുടെയും ഇസ്ലാമിക ഖലീഫമാരുടെയും വിശുദ്ധന്മാരുടെയും പണ്ഡിതരുടെയും പിൻഗാമികളാണ് എന്ന് അവകാശപ്പെടുന്നു. ഇസ്ലാമിക ആചാരങ്ങളിലും പാരമ്പര്യങ്ങളിലും ഈ ബന്ധം പലപ്പോഴും പ്രതിഫലിക്കുന്നു.

ഉത്തർ പ്രദേശിന്റെ കിഴക്കൻ ജില്ലകളിലാണ് ഇവർ താമസിക്കുന്നത്.  ബീഹാർ, പശ്ചിമ ബംഗാൾ, രാജസ്ഥാൻ, മധ്യപ്രദേശ് എന്നിവിടങ്ങളിലും  ഈ സമൂഹമുണ്ട്.

ബിരാദരീ എന്ന പദം കുടുംബ ബന്ധങ്ങളെ അടിസ്ഥാനമാക്കിയുള്ള ഒരു സാമൂഹിക സംഘടനയെ സൂചിപ്പിക്കുന്നു. കുടുംബ ബന്ധങ്ങൾ, കൂട്ടായ  സ്വത്വബോധം, പാരമ്പര്യങ്ങൾ എന്നിവ നിലനിർത്തുവാനായി ബിരാദരീകൾ പരിശ്രമിക്കുന്നു. ഇതിനാൽ ഇവരിൽ നിന്ന് ആരെങ്കിലും യേശുവിനെ പിൻപറ്റിയാൽ വലിയ വില കൊടുക്കേണ്ടി വരും.

ഇറാക്കി ബിരാദരീകൾ കാലാകാലങ്ങളായി വിദ്യാഭ്യാസം, വ്യാപാരം തുടങ്ങിയ വിവിധ തൊഴിലുകളിൽ ഏർപ്പെട്ടിരുന്നു. അവരിൽ ചിലർ ഇന്ത്യയിലും പാകിസ്ഥാനിലും പ്രമുഖ മതനേതാക്കൾ കവികൾ, രാഷ്ട്രീയക്കാർ, ചരിത്രകാരന്മാർ, ബിസിനസുകാർ എന്നീ രീതിയിൽ പ്രശസ്തി നേടി.

## പ്രാർത്ഥിക്കാം

1. ഇറാഖി ബിരാദരീ വീണ്ടെടുപ്പുകാരനായ കർത്താവായ യേശുക്രിസ്തുവിനെ അറിയാൻ ഇടവരട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ഇറാഖി ബിരാദരീകൾക്കിടയിൽ പ്രവർത്തിക്കാൻ ദൈവം വിദ്യാഭ്യാസവും അറിവുമുള്ള സുവിശേഷകരെ അയയ്ക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. ഉത്തർ പ്രദേശിലെ ക്രിസ്ത്യാനികൾ ഇറാഖി ബിരാദരീ മുസ്ലീങ്ങളുമായി സുവിശേഷം പങ്കിടാൻ ഇടയാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# ജാറ് മുസ്ലീങ്ങൾ

ജാറ് മുസ്ലീങ്ങൾ സുന്നികളാണ്. ദക്ഷിണേഷ്യയിലെ സിന്ധ്, പഞ്ചാബ് പ്രദേശങ്ങളിൽ കൂട്ടതലായി കാണപ്പെടുന്ന ജാറ് സമുദായത്തിന്റെ ഒരു ഭാഗമാണവർ. ഹരിയാന, ഡൽഹി, പടിഞ്ഞാറൻ ഉത്തർ പ്രദേശ് തുടങ്ങിയ ഇന്ത്യയുടെ മറ്റ് വടക്കൻ സംസ്ഥാനങ്ങളിലും ജാറുകൾ കാണപ്പെടുന്നു. മിക്ക ജാറുകളും ഹിന്ദുക്കളോ സിഖുകാരോ ആണ്. സാധാരണയായി അവരെ "ജറ്" എന്ന് വിളിക്കുന്നു. അവർ സമ്പന്നരായ ഭൂവുടമകളും കർഷകരുമാണ്.

യുദ്ധത്തിന്റെ കാര്യത്തിൽ ജാറുകൾ പ്രശസ്തരാണ്. കാലാകാലങ്ങളായി അവർ വിവിധ സൈന്യങ്ങളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കൂടാതെ നൂറ്റാണ്ടുകളായി അവർ അധിനിവേശക്കാരെ തുരത്തിയിരുന്നു.

ജാറ് മുസ്ലീങ്ങളുടെ പൂർവ്വികർ മധ്യകാലഘട്ടത്തിൽ ഇസ്ലാം സ്വീകരിച്ചു. ഇന്ത്യയിൽ ഏകദേശം 6.5 ലക്ഷം ജാറ് മുസ്ലീങ്ങളുണ്ട്. ഈ സമൂഹത്തിൽ ഏകദേശം 27 ഉപവിഭാഗങ്ങളുണ്ട്. അവർ സിന്ധി, പഞ്ചാബി, ഉറുദു, ഘടിബോലി എന്നീ ഭാഷകൾ സംസാരിക്കുന്നു. ജാറ് മുസ്ലീങ്ങൾ മറ്റ് ജാറുകളുമായി സാംസ്കാരിക, സാമൂഹിക, ഭാഷാപരമായ സമാനതകൾ പങ്കിടുന്നു.

ജാറ് മുസ്ലീങ്ങളിൽ നിന്ന് യേശുവിനെ അനുഗമിച്ചവരെ കുറിച്ച് വിവരങ്ങളില്ല. ഏതൊരു മാറ്റത്തെയും പൊതുവെ

അവർ ചെറുക്കുന്നു. നല്ല സ്വാധീനങ്ങളെ പോലും എതിർക്കുവാൻ ഏതറ്റം വരെയും അവർ പോകും. എന്നിരുന്നാലും, അവർ യേശു ക്രിസ്തുവിനെ പിന്തുടരാൻ ഇടയായാൽ, കഠിനാധ്വാനികളായ ജാട്ടുകൾ ഏറ്റവും നല്ല രീതിയിൽ  ക്രിസ്തുവിനു വേണ്ടി സാക്ഷ്യം വഹിക്കും.

## പ്രാർത്ഥിക്കാം

1. ജാട്ട് മുസ്ലീങ്ങളുടെ രക്ഷയ്ക്കായി നമുക്ക് പ്രാർത്ഥിക്കാം. ദൈവം അവരുടെ ഹൃദയങ്ങളെ കർത്താവായ യേശു ക്രിസ്തുവിലേക്ക് തിരിക്കട്ടെ.
2. ആയിരക്കണക്കിന് സിഖുകാർ യേശുവിൽ വിശ്വസിച്ചിട്ടുണ്ട്. ജാട്ട് സമുദായത്തിലെ ക്രിസ്ത്യാനികൾ ജാട്ട് മുസ്ലീങ്ങളുമായി സുവിശേഷം പങ്കിടട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. മുസ്ലീങ്ങൾക്കിടയിൽ പ്രവർത്തിക്കുന്ന മിഷനറിമാർ ഈ സമൂഹത്തെ പരിഗണിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# ഖൻസാദ മുസ്ലീങ്ങൾ

ഖൻസാദ മുസ്ലീങ്ങൾ നിരവധി മുസ്ലീം രജപുത്ര സമൂഹങ്ങളിൽ ഒന്നാണ്. ഇന്ത്യയിലെ ഡൽഹി സുൽത്താനുകളുടെ കാലഘട്ടത്തിൽ ഇസ്ലാം മതം സ്വീകരിച്ച ഹിന്ദു രജപുത്രരുടെ പിൻഗാമികളാണ് മുസ്ലീം രജപുത്രർ. രജപുത്രർ ഭരണാധികാരികളുടെയും യോദ്ധാക്കളുടെയും ഒരു വിഭാഗമായിരുന്നു.

മേവാത്തിലെ ഖൻസാദ മുസ്ലീങ്ങൾ ഒരു രജപുത്രനായ രാജ സോൻപർ പാലിന്റെ പിൻഗാമികളാണ്. 1527-ൽ മുഗൾ സാമ്രാജ്യവുമായി ലയിക്കുന്നതുവരെ അവർ മേവാത്ത് സംസ്ഥാനം ഭരിച്ചു. പിന്നീട്, ഖൻസാദ മുസ്ലീങ്ങൾ ഭൂവുടമകളും മുഗൾ സൈന്യത്തിലും ബ്രിട്ടീഷ് ഇന്ത്യൻ സൈന്യത്തിലും  സൈനിക ഉദ്യോഗസ്ഥരു-മായി. 1947-ലെ വിഭജന സമയത്ത് ഖൻസാദ മുസ്ലീങ്ങളിൽ ഭൂരിഭാഗവും പാകിസ്ഥാനിലേക്ക് കുടിയേറി.

ഇസ്ലാമിക വിശ്വാസം ഉണ്ടായിരുന്നിട്ടും, ആയോധന പാരമ്പര്യങ്ങൾ, വിവാഹ ആചാരങ്ങൾ എന്നിവ പോലുള്ള രജപുത്ര സംസ്കാരത്തിന്റെ നിരവധി ആചാരങ്ങൾ ഖൻസാദ മുസ്ലീങ്ങൾ  പിന്തുടരുന്നു. അവർക്ക് ശക്തമായ സ്വത്വബോധമുണ്ട്. അവർ തങ്ങളുടെ വംശപരമ്പരയിൽ അഭിമാനിക്കുന്നു. ഇന്ന് ഖൻസാദ മുസ്ലീങ്ങൾ  വിശാലമായ സുന്നി മുസ്ലീം സമൂഹത്തിന്റെ ഭാഗമാണ്. രാഷ്ട്രീയ മേഖല മുതൽ അദ്ധ്യാപകവൃത്തിയിൽ വരെ ഖൻസാദ മുസ്ലീങ്ങളെ

കാണുവാൻ സാധിക്കുന്നു.

ചില ഹിന്ദു രജപുത്രർ ക്രിസ്ത്യാനികളായി. എന്നാൽ ഖൻസാദ മുസ്ലീങ്ങളുടെ ഇടയിൽ നിന്ന് ക്രിസ്ത്യാനികളായവരെ കുറിച്ച് അറിവില്ല.

## പ്രാർത്ഥന

1. ഖാൻസാദാസ് അവരുടെ യഥാർത്ഥ വ്യക്തിത്വവും രക്ഷയും കർത്താവായ യേശുക്രിസ്തുവിൽ കണ്ടെത്തട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. സ്വപ്നങ്ങളിലൂടെയും ദർശനങ്ങളിലൂടെയും അവരുടെ ജീവിതത്തിൽ ദൈവത്തിന്റെ ഇടപെടലിനായി പ്രാർത്ഥിക്കാം.
2. രജപുത്ര സമൂഹത്തിലെ ക്രിസ്ത്യാനികൾ ഖാൻസാദ മുസ്ലീങ്ങളുമായി സുവിശേഷം പങ്കിടട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. ഒരു ക്രിസ്ത്യാനിയും ഇല്ലാത്ത ഈ സമൂഹത്തിലേക്ക് ദൈവം മിഷനറിമാരെയും സുവിശേഷകരെയും അയയ്ക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# കശ്മീരികൾ

കശ്മീരി മുസ്ലീങ്ങളാണ് കശ്മീർ താഴ്വരയിലെ ഏറ്റവും വലിയ ജനവിഭാഗം. അവർ മധ്യേഷ്യയിൽ നിന്നു കുടിയേറിയ ഇന്തോ-ആര്യൻ വംശജരുടെ പിൻഗാമികളാണ്. അവരിൽ ഭൂരിഭാഗവും സുന്നി ഇസ്ലാം പിന്തുടരുന്നു. പതിനാലാം നൂറ്റാണ്ടിൽ പേർഷ്യൻ, മധ്യേഷ്യൻ മിഷനറിമാരാണ് ഇസ്ലാം കശ്മീരിലേക്ക് കൊണ്ടുവന്നത്.

7.5 ദശലക്ഷം കശ്മീരി മുസ്ലീങ്ങളുണ്ട്. അവർ ഇന്ത്യയിലും പാകിസ്ഥാനിലും ചിതറിക്കിടക്കുന്നു. കശ്മീരി മുസ്ലീങ്ങൾ കശ്മീരി സംസാരിക്കുന്നു. ഈ ഭാഷയിൽ അവർ സ്വയം "കൊഷൂർ" എന്ന് വിളിക്കുന്നു. പലർക്കും ഉറുദു, ഹിന്ദി, ഇംഗ്ലീഷ് ഭാഷകളും നന്നായി അറിയാം.

മിക്ക കശ്മീരികളും അരി, ഗോതമ്പ്, ചോളം, ബാർലി, പയർ, ആപ്പിൾ, പീച്ച്, ആപ്രിക്കോട്ട് തുടങ്ങിയ പഴങ്ങൾ കൃഷി ചെയ്യുന്ന കർഷകരാണ്. ജമ്മു കശ്മീരിലെ തടാകങ്ങളിൽ നിന്ന് ധാരാളം മത്സ്യങ്ങളും വാട്ടർ ചെസ്റ്റ്നട്ടുകളും ലഭിക്കുന്നു. ഉയർന്ന മലകളിൽ അവർ ചെമ്മരി ആടുകളെയും യാക്കുകളെയും വളർത്തുന്നു. ഈ ആട്ടിൻകൂട്ടങ്ങളുടെ രോമംകൊണ്ട് കാശ്മീയർ എന്ന വിലയേറിയ കമ്പിളി ഉത്പാദിപ്പിക്കുന്നു.

2019 ഒക്ടോബറിൽ ജമ്മു കശ്മീർ സംസ്ഥാനത്തെ ജമ്മു കശ്മീർ, ലഡാക്ക് എന്നിങ്ങനെ രണ്ട് കേന്ദ്രഭരണ

പ്രദേശങ്ങളായി വിഭജിച്ചു. അത് നടപ്പാക്കിയ രീതിയിൽ തദ്ദേശവാസികൾക്ക് അമർഷമുണ്ട്. ഇപ്പോൾ മറ്റ് സംസ്ഥാനങ്ങളിൽ നിന്നുള്ളവർക്ക് കശ്മീരിൽ ഭൂമി വാങ്ങാം.

ഏകദേശം 5 ലക്ഷം സൈനീകരാണ് കശ്മീരിൽ നിയോഗിക്കപ്പെട്ടിരിക്കുന്നത്. അതു നിമിത്തമുള്ള സമാധാനമാണ് കശ്മീരിൽ നിലനിൽക്കുന്നത്. മറ്റു ഭാരതീയർ അനുഭവിക്കുന്ന സൗകര്യങ്ങളും സ്വാതന്ത്ര്യങ്ങളും കശ്മീരിൽ ജീവിക്കുന്നവർക്ക് ലഭ്യമാണോ?

## പ്രാർത്ഥിക്കാം

1. പ്രകൃതിരമണീയമായ ഒരു നാട്ടിൽ താമസിക്കുന്ന കശ്മീരി മുസ്ലീങ്ങൾക്ക്  യേശു ക്രിസ്തുവിലൂടെ സ്രഷ്ടാവുമായി വ്യക്തിപരമായ ബന്ധത്തിൽ ഏർപ്പെടാൻ കഴിയട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. കശ്മീരിലെയും അയൽ പ്രദേശങ്ങളിലെയും ക്രിസ്ത്യാനികൾ കശ്മീരി മുസ്ലീങ്ങളോട് സുവിശേഷം അറിയിക്കുവാനുള്ള സുവർണ്ണാവസരം ഉപയോഗപ്പെടുത്താൻ ശക്തരാകേണ്ടതിന്നായി നമുക്ക് പ്രാർത്ഥിക്കാം.
3. കശ്മീരിൽ പ്രവർത്തിക്കുന്ന ചുരുക്കം ചില സുവിശേഷകരുടെ ശ്രമങ്ങളെ ദൈവം അനുഗ്രഹിക്കേണ്ടതിന്നായി നമുക്ക് പ്രാർത്ഥിക്കാം.
4. വിദേശ മിഷനറിമാർ സ്ഥാപിച്ച സഭകൾ ഉണർത്തപ്പെടുവാൻ നമുക്ക് പ്രാർത്ഥിക്കാം.
5. കശ്മീരിലെ ജനങ്ങൾ ശാശ്വതമായ സമാധാനം ക്രിസ്തുവിൽ കണ്ടെത്തുവാന്നായി പ്രാർത്ഥിക്കാം.

# റായീൻ (കുഞ്ജടാ)

കുഞ്ജടാ സമുദായം ഉത്തർ പ്രദേശ്, ബീഹാർ, പശ്ചിമ ബംഗാൾ തുടങ്ങിയ സംസ്ഥാനങ്ങളിൽ കേന്ദ്രീകരിച്ചിരിക്കുന്നു. അവരെ റയീൻ എന്നും അറിയപ്പെടുന്നു. അവർ സുന്നി ഇസ്ലാം പിന്തുടരുന്നു.

അവർ ഉൾപ്പെടുന്ന സംസ്ഥാനം ഏതോ, അതനുസരിച്ച് ഉറുദു, മൈഥിലി, അഥവാ ബംഗാളി ഭാഷകൾ അവർ സംസാരിക്കുന്നു. മറ്റുള്ളവരുമായി വളരെ നല്ല സൗഹൃദ ബന്ധം നിലനിർത്തുവാൻ കുഞ്ജടാ സമൂഹം ഉത്സാഹിക്കുന്നു.

പച്ചക്കറികളുടെയും പഴങ്ങളുടെയും കച്ചവടക്കാർ എന്ന നിലയ്ക്ക് പേരുകേട്ട ഒരു സമുദായമാണിത്.  അവരിൽ ചിലർ പട്ടണങ്ങളിലേക്കും നഗരങ്ങളിലേക്കും കാർഷികോൽപ്പന്നങ്ങൾ എത്തിക്കുന്നവരാണ്.

കുഞ്ജടാകളെ മുസ്ലീം സമൂഹത്തിലെ താഴ്ന്ന ജാതിക്കാരായി കണക്കാക്കുന്നു. അവർ സാമൂഹികവും സാമ്പത്തികവുമായ വിവേചനം നേരിടുന്നുണ്ട്. സമീപ വർഷങ്ങളിൽ വിവിധ സർക്കാർ സംരംഭങ്ങളിലൂടെയും സാമൂഹിക ക്ഷേമ പരിപാടികളിലൂടെയും കുഞ്ജടാ സമൂഹത്തിന്റെ സാമൂഹിക-സാമ്പത്തിക സാഹചര്യങ്ങൾ മെച്ചപ്പെടുത്താനുള്ള ശ്രമങ്ങൾ നടന്നിട്ടുണ്ട്. എന്നിരുന്നാലും, വിദ്യാഭ്യാസം, തൊഴിൽ, സമൂഹത്തിലുള്ള അംഗീകാരം എന്നീ മേഘലകളിൽ

അവർ ഇപ്പോഴും പ്രശ്നങ്ങൾ നേരിടുന്നു.

ഇതുവരെ ഒരു കുഞ്ജടാ മുസ്ലീമും ക്രിസ്തുവിന്റെ അനുയായിയായി തീർന്നിട്ടില്ല. സുവിശേഷം കേൾക്കാനും ജീവന്റെ മാർഗ്ഗം തിരഞ്ഞെടുക്കുവാനും അവർക്ക് ഇതുവരെ കഴിഞ്ഞിട്ടില്ല.

## പ്രാർത്ഥിക്കാം

1. ജാതി, മത, വർണ്ണ വിവേചനമില്ലാത്ത ക്രിസ്തു മാർഗ്ഗം കുഞ്ജടാ മുസ്ലീങ്ങൾ സ്വീകരിക്കേണ്ടതിന്നായി അവർക്ക് യേശുവിന്റെ വെളിപ്പാട് ഉണ്ടാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. കച്ചവട കേന്ദ്രങ്ങളിൽ കുഞ്ജടാ മുസ്ലീങ്ങളുമായി ഇടപഴകാൻ കഴിയുന്ന ക്രിസ്ത്യാനികൾ അവരുമായി സുവിശേഷം പങ്കിടട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. കുഞ്ജടാ മുസ്ലീങ്ങളുടെ പ്രയോജനത്തിനായി വിദ്യാഭ്യാസ സ്ഥാപനങ്ങളും തൊഴിൽ ശാലകളും പദ്ധതികളും മറ്റും ആരംഭിക്കാൻ ദൈവം ക്രിസ്ത്യൻ മിഷൻ സംഘടനകളെ ഉപയോഗിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# മൽക്കാന രജപുത്രർ

മുഗൾ ഭരണത്തിന്റെ തുടക്കത്തിൽ ഇസ്ലാം മതം സ്വീകരിക്കുന്നതുവരെ മൽക്കാന രജപുത്രർ താക്കൂർമാരായിരുന്നു. ഉത്തർ പ്രദേശിലെയും ബീഹാറിലെയും ചില ജില്ലകളിലാണ് ഇവരെ കാണപ്പെടുന്നത്.

മൽക്കാന രജപുത്രർ ധാന്യങ്ങൾ, പയർവർഗ്ഗങ്ങൾ, നാണ്യവിളകൾ എന്നിവ കൃഷി ചെയ്യുന്ന കർഷകരാണ്. അവരിൽ ചിലർക്ക് സർക്കാർ ജോലിയുണ്ട്. അവർ പോലീസ്, വിദ്യാഭ്യാസ വകുപ്പുകളിൽ സേവനമനുഷ്ഠിക്കുന്നു. നഗര പ്രദേശങ്ങളിൽ ചിലർ നിർമ്മാണം, ഗതാഗതം, ചില്ലറ വിൽപ്പന തുടങ്ങിയ വ്യവസായങ്ങളിൽ ജോലി ചെയ്യുന്നു.

മൽക്കാന രജപുത്രർ മിക്കവരും വെറും നാമധേയ മുസ്ലീങ്ങളാണ്. അവർ മറ്റ് മുസ്ലീം സമൂഹങ്ങളിൽ നിന്ന് ഒറ്റപ്പെട്ടു കഴിഞ്ഞു. ചില ഇസ്ലാമിക ആചാരങ്ങൾ മാത്രമേ അവർ പിന്തുടരുന്നുള്ളൂ. അവരുടെ ആൺ കുട്ടികളെ പരിച്ഛേദനം ചെയ്യുന്നു, അവരുടെ മരിച്ചവരെ അവർ അടക്കുന്നു, അവരുടെ വിവാഹങ്ങൾ ഇസ്ലാമിക രീതിയിലാണ് നടത്തുന്നത്. എന്നാൽ അവർ ഹിന്ദു ആചാരങ്ങളും ജാതിവ്യവസ്ഥയും പിന്തുടരുന്നു. അവരുടെ സമുദായത്തിന് പുറത്തുള്ള മുസ്ലീങ്ങൾ നൽകുന്ന ഭക്ഷണം അവർ കഴിക്കില്ല. പക്ഷേ അവർ ഹിന്ദുക്കളിൽ നിന്ന് ഭക്ഷണം വാങ്ങി കഴിക്കും. അവരുടെ

പേരുകളിൽ ചിലത് ഹിന്ദു പേരുകളാണ്.

ഇസ്ലാം സ്വീകരിച്ചപ്പോൾ മൽക്കാന ജനതയ്ക്ക് അവരുടെ ഉന്നക ജാതി ആനുകൂല്യങ്ങൾ നഷ്ടപ്പെട്ടു. അവർ സാമൂഹികവും സാമ്പത്തികവുമായ വിവേചനത്തിന് വിധേയരായി. അവരെ തിരികെ ഹിന്ദുമതത്തിലേക്ക് സ്വാഗതം ചെയ്യാൻ അവരുടെ ഹിന്ദുക്കൾക്ക് താൽപ്പര്യമില്ലായിരുന്നു.

എന്നിരുന്നാലും, ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ, ആര്യസമാജം ഒരു ലക്ഷത്തിലധികം മൽക്കാന രജപുത്രരെ ഹിന്ദുമതത്തിലേക്ക് പരിവർത്തനം ചെയ്തു. ഇത് സാമൂഹിക സംഘർഷങ്ങൾക്കും അക്രമത്തിനും കാരണമായി.

## പ്രാർത്ഥിക്കാം

1. മൽക്കാന രജപുത്രരുടെ രക്ഷയ്ക്കായി നമുക്ക് പ്രാർത്ഥിക്കാം. യാതൊരു മുൻവിധിയും കൂടാതെ അവരെ സ്നേഹിക്കുന്ന ഒരു രക്ഷകനെക്കുറിച്ച് അവർ കേൾക്കേണ്ടതുണ്ട്.
2. ഉത്തർപ്രദേശിലും ബീഹാറിലും ഇതിനകം പ്രവർത്തിക്കുന്ന ക്രിസ്ത്യൻ മിഷനറിമാർ ഈ സമൂഹവുമായി സുവിശേഷം പങ്കിടട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. മൽക്കാന രജപുത്രർക്കിടയിൽ പ്രവർത്തിക്കാൻ ദൈവം കൂടുതൽ മിഷനറിമാരെ എഴുന്നേൽപ്പിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# മനിഹാർ

ഉത്തർ പ്രദേശ്, ബീഹാർ, മധ്യപ്രദേശ്, നേപ്പാൾ, പാകിസ്ഥാൻ എന്നിവിടങ്ങളിൽ കാണപ്പെടുന്ന ഒരു സുന്നി മുസ്ലീം സമൂഹമാണ് മണിഹാർ. രാജസ്ഥാൻ, ഗുജറാത്ത്, മഹാരാഷ്ട്ര, പശ്ചിമ ബംഗാൾ എന്നിവിടങ്ങളിലും ചെറിയ സംഖ്യയിൽ അവർ കാണപ്പെടുന്നു. അവർ നേപ്പാളി, ഉറുദു, ഭോജ്പുരി, ഹിന്ദി എന്നിവ സംസാരിക്കുന്നു. അവരുടെ സാക്ഷരതാ നിരക്ക് കുറവാണ്.

സിദ്ദിഖി എന്നത് അവരുടെ ഇടയിൽ സാധാരണ കാണുന്ന ഒരു കുടുംബ പേരാണ്. സമുദായത്തിനു പുറത്ത് നിന്നു വിവാഹം കഴിക്കാൻ അവർ അംഗങ്ങളെ അനുവദിക്കാറില്ല.

ഗ്ലാസ് അല്ലെങ്കിൽ പ്ലാസ്റ്റിക് വളകൾ, മുത്തുകൾ എന്നിവയുടെ നിർമ്മാണവും വിൽപ്പനയുമാണ് ഇവരുടെ പരമ്പരാഗത തൊഴിൽ. അതുകൊണ്ടാണ് അവരെ ചൂഡിഹാർ എന്നും വിളിക്കുന്നത്. സമീപ വർഷങ്ങളിൽ അവരിൽ ചിലർ തയ്യൽ പോലുള്ള മറ്റ് തൊഴിലുകൾ ഏറ്റെടുത്തിട്ടുണ്ട്.

സമീപ വർഷങ്ങളിൽ വിവിധ സർക്കാർ സംരംഭങ്ങളിലൂടെയും സാമൂഹിക ക്ഷേമ പരിപാടികളിലൂടെയും മണിഹാർ സമൂഹത്തിന്റെ സാമൂഹിക-സാമ്പത്തിക സാഹചര്യങ്ങൾ മെച്ചപ്പെടുത്താനുള്ള ശ്രമങ്ങൾ

നടക്കുന്നുണ്ട്. ഉദാഹരണത്തിനു സിദ്ദിഖി ഇന്റലക്ച്വൽ സൊസൈറ്റി മണിഹാർ സമൂഹത്തിൽ വിദ്യാഭ്യാസം പ്രോത്സാഹിപ്പിക്കുന്നു.

ഇന്ത്യയിൽ ഏകദേശം 6.5 ലക്ഷം മണിഹാറുകളുണ്ട്. ആ സമുദായത്തിൽ നിന്നുള്ള ആരും ക്രിസ്തുവിനെ പിന്തുടർന്നിട്ടില്ല.

## പ്രാർത്ഥന

1. മണിഹാർ മുസ്ലീങ്ങളോട് ദൈവം ഇടപെടുവാന്നായും യേശുക്രിസ്തുവിലുള്ള വിശ്വാസത്തിലേക്ക് അവർ നയിക്കപ്പെടാനായും നമുക്ക് പ്രാർത്ഥിക്കാം.
2. മണിഹാർ മുസ്ലീങ്ങളുമായി സുവിശേഷം പങ്കിടാൻ വടക്കേ ഇന്ത്യയിലെ ക്രിസ്ത്യാനികളെ ദൈവം പ്രചോദിപ്പിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. വിവിധ മാധ്യമങ്ങളിലൂടെ മണിഹാറുകളുമായി സുവിശേഷം പങ്കിടാനും ഈ സമൂഹത്തിനായി സഭകൾ ആരംഭിക്കാനും ദൈവം ക്രിസ്ത്യാനികളെ സഹായിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# മലബാർ മാപ്പിളകൾ

മലബാർ മുസ്ലീങ്ങൾ എന്നും അറിയപ്പെടുന്ന മാപ്പിള മുസ്ലീങ്ങൾ കേരളത്തിലെയും ലക്ഷദ്വീപിലെയും പ്രധാന മുസ്ലീം സമൂഹമാണ്.

ദക്ഷിണേഷ്യയിലെ ഏറ്റവും പഴക്കം ചെന്ന തദ്ദേശീയ മുസ്ലീം സമൂഹമാണ് ഇത്. ഏഴാം നൂറ്റാണ്ടിൽ അറബി വ്യാപാരികൾ മലബാർ തീരത്തേക്ക് ഇസ്ലാം മതം കൊണ്ടുവന്നപ്പോൾ അധഃസ്ഥിത ഹിന്ദു ജാതികളിൽ നിന്നുള്ളവരാണ് ആദ്യം മതം മാറിയത്. ചില അറബികൾ തദ്ദേശീയ മുസ്ലീം സ്ത്രീകളെ വിവാഹം കഴിച്ചു. അങ്ങനെ മാപ്പിള സമൂഹം രൂപംകൊണ്ടു. ദക്ഷിണേഷ്യയിലെ ആദ്യത്തെ മസ്ജിദയായ ചെർമൻ ജുമാൻ മസ്ജിദ് മാപ്പിളകളാണ് മുസിരിസിൽ നിർമ്മിച്ചത്.

മിക്ക മാപ്പിളമാരും സുന്നി ഇസ്ലാം പിന്തുടരുന്നു. അവരുടെ ഇടയിൽ ഷാഫി, ഹനാഫി എന്നീ രണ്ട് വിഭാഗങ്ങളുണ്ട്. സുന്നികളെ കൂടാതെ സലാഫികളും (മുജാഹിദുകൾ) ജമാഅത്തെ–ഇസ്ലാമി എന്ന കൂട്ടരുമുണ്ട്. സലാഫികൾ പുരാതന ഇസ്ലാമിലേക്കുള്ള തിരിച്ചുവരവിന് ഊന്നൽ നൽകുന്നു. ജമാഅത്തെ–ഇസ്ലാമി കേരളത്തിലെ രാഷ്ട്രീയ ഇസ്ലാമിനെ പ്രതിനിധീകരിക്കുന്നു.

ഇതുകൂടാതെ, മാപ്പിളമാരുടെ ഇടയിൽ വിവിധ സാമൂഹിക തട്ടുകളുണ്ട്. സയ്യിദ് (തങ്ങളുകൾ), കോയകൾ, ബരാമികൾ, തെമിമുകൾ, പുസലാർ, ഒസാനുകൾ എന്നീ

വിഭാഗങ്ങളുടെ ഇടയിൽ ഉച്ചനീചത്വം നിലനിൽക്കുന്നു.

മാപ്പിള മുസ്ലീങ്ങൾ സംസാരിക്കുന്ന മാപ്പിള മലയാളം മലയാളത്തിന്റെ ഒരു തനതായ വകഭേദമാണ്. മലയാള സാഹിത്യം, സിനിമ, നൃത്തം, വിദ്യാഭ്യാസം എന്നിവയിൽ അവർ വലിയ സംഭാവനകൾ നൽകിയിട്ടുണ്ട്. അറബി സ്വാധീനമുള്ള മാപ്പിള പാചക രീതിയും വിഭവങ്ങളും കേരളീയർക്ക പ്രിയമാണ്.

## പ്രാർത്ഥിക്കാം

1. മാപ്പിള മുസ്ലീങ്ങളുടെ രക്ഷയ്ക്കായി നമുക്ക് പ്രാർത്ഥിക്കാം. അവർ ക്രൈസ്തവരുമായി നൂറ്റാണ്ടുകളായി സഹവസിക്കുന്നെങ്കിലും സുവിശേഷം ഗ്രഹിച്ചിട്ടില്ല.
2. മാപ്പിളമാരുമായി സുവിശേഷം പങ്കിടുന്ന ക്രിസ്ത്യാനികൾക്കായും ബൈബിൾ മാപ്പിള മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നവർക്കായും പ്രാർത്ഥിക്കാം നമുക്ക് പ്രാർത്ഥിക്കാം.
3. മാപ്പിള സമൂഹത്തിൽ നിന്ന് വിശ്വാസത്തിൽ വന്നവർ തിരസ്കരണവും പീഡനവും നേരിടുന്നു. അവർക്ക് എല്ലാ രീതിയിലുമുള്ള സഹായങ്ങൾ ലഭിക്കാൻ പ്രാർത്ഥിക്കാം.
4. അവർക്കുവേണ്ടി മാത്രമുള്ള സഭകൾ സ്ഥാപിക്കപ്പെ-ടേണമെന്ന് നമുക്ക് പ്രാർത്ഥിക്കാം. മാപ്പിളമാർക്ക് അവരുടെ സംസ്കാരം നിലനിർത്താൻ അവരുടെ സഭകൾ ആവശ്യമാണ്. കേരളത്തിലെ പല സഭകളും പാശ്ചാത്യ സംസ്കാരം അന്ധമായി പിന്തുടരുന്നു. കൂടാതെ പല മലയാളികൾക്കും മുസ്ലീങ്ങളോട്ട് നിഷേധാ-ത്മകമായ മനോഭാവമാണുള്ളത്. ആ മുൻവിധികളിൽ നിന്ന് ദൈവം അവരെ മോചിപ്പിക്കേണ്ടതിന്നായും പ്രാർത്ഥിക്കാം.

# റാവുത്തർ

ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളായ തമിഴ്നാട്ടിലും കേരളത്തിലും കാണപ്പെടുന്ന ഒരു പ്രത്യേക സുന്നി മുസ്ലീം സമൂഹമാണ് റാവുത്തർമാർ. തമിഴ്നാട്ടിലെ ഏറ്റവും വലിയ മുസ്ലീം സമൂഹമാണ് റാവുത്തർ. അവർ ഹനാഫി പാരമ്പര്യം പിന്തുടരുന്നു.

ചോള രാജ വംശത്തിന്റെ ക്ഷണ പ്രകാരം ദക്ഷിണേന്ത്യ-യിലെത്തിയ തുർക്കി-പേർഷ്യൻ സെൽജുക് സാമ്രാജ്യ-ത്തിൽ നിന്നുള്ള കുതിര കച്ചവടക്കാരായിരുന്നു റാവുത്തർമാർ. മധുര, തഞ്ചാവൂർ, തരംഗമ്പാടി തുടങ്ങിയ പട്ടണങ്ങളിൽ അവർ സ്ഥിരതാമസമാക്കി.

കാലക്രമേണ, ചില പ്രാദേശിക ഹിന്ദു സമൂഹങ്ങൾ ഇസ്ലാമിലേക്ക് പരിവർത്തനം ചെയ്യപ്പെടുകയും റാവുത്തർ സമൂഹവുമായി സംയോജിപ്പിക്കപ്പെടുകയും ചെയ്തു. ദക്ഷിണേഷ്യയിലെ ഏറ്റവും പഴക്കം ചെന്ന മുസ്ലീം സമൂഹങ്ങളിൽ ഒന്നായിരുന്നു ഇത്. ചോള, പാണ്ഡ്യ രാജ്യങ്ങളിലെ പട്ടാളക്കാരായും ഉദ്യോഗസ്ഥ-രായും റാവുത്തർമാർ സേവനം അനുഷ്ഠിച്ചു.

റാവുത്തർമാർ തമിഴ് സംസാരിക്കുന്നു. പേർഷ്യൻ-അറബി ലിപിയിലും അവർക്ക് പരിചയമുണ്ട്. ബിസിനസ്സ്, വിദ്യാഭ്യാസം, രാഷ്ട്രീയം എന്നിവയുൾപ്പെടെ വിവിധ മേഖലകളിൽ അവർ ഗണ്യമായ സംഭാവനകൾ നൽകിയിട്ടുണ്ട്. അവർക്ക് അവരുടേതായ വ്യത്യസ്ത-

മായ പാചക പാരമ്പര്യങ്ങളുണ്ട്, അതിൽ പ്രത്യേകിച്ച് റാവുത്തർ ബിരിയാണി ഉൾപ്പെടുന്നു. റാവുത്തർമാർ അവരുടെ സമൂഹത്തിനുള്ളിൽ നിന്ന് മാത്രമേ വിവാഹം കഴിക്കൂ. സ്ത്രീകൾക്ക് അവരുടെ ചില പള്ളികളിൽ പ്രാർത്ഥിക്കാൻ അനുവാദമുണ്ട്.

## പ്രാർത്ഥന

1. രാജാക്കന്മാരുടെ രാജാവായ യേശുവിനെ സേവിക്കാൻ റാവുത്തർമാരെ ദൈവം എഴുന്നേൽപ്പിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. വിദ്യാസമ്പന്നരായ റാവുത്തർമാർ തുറന്ന മനസ്സോടെ ബൈബിൾ വായിക്കാൻ തയ്യാറാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
3. തമിഴ് ക്രിസ്ത്യാനികൾ റാവുത്തർമാരുമായി സുവിശേഷം പങ്കുവെക്കണമെന്ന് നമുക്ക് പ്രാർത്ഥിക്കാം. രണ്ട് സമൂഹങ്ങളും സൗഹൃദപരമായ ബന്ധം നിലനിർത്തുന്നു.
4. ദൈവം റാവുത്തർക്കിടയിൽ അത്ഭുതങ്ങൾ പ്രവർത്തിക്കുകയും അവർക്ക് സ്വപ്നങ്ങളും ദർശനങ്ങളും കാണിക്കുകയും ചെയ്യട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# മേവാത്തികൾ

ഡൽഹിയുടെ തെക്ക് വശത്തായി സ്ഥിതി ചെയ്യുന്ന മേവാത്ത് മേഖലയിൽ താമസിക്കുന്ന ഒരു ജനവിഭാഗമാണ് മേവാത്തി മുസ്ലീങ്ങൾ. ഹരിയാന, രാജസ്ഥാൻ, ഉത്തർ പ്രദേശ് എന്നീ സംസ്ഥാനങ്ങളുടെ ചില ജില്ലകൾ പഴയ മേവാത്ത് പ്രവിശ്യയിൽ ഉൾപ്പെടുന്നു.

മേവാത്തികളെ മേയോ അഥവാ മേവ് (Meo) എന്നും അറിയപ്പെടുന്നു. ഡൽഹി സുൽത്താനേറ്റ് കാലഘട്ടത്തിൽ ഇസ്ലാം മതം സ്വീകരിച്ച ഹിന്ദു രജപുത്രരുടെയും മറ്റ് ചില ജനവിഭാഗങ്ങളുടെയും പിൻഗാമികളായ ഇവർ മേവാത്തി ഭാഷ സംസാരിക്കുന്നു. അവരിൽ ഭൂരിഭാഗവും ഗ്രാമീണ കർഷകരാണ്. മേവാത്തി സംസ്കാരം ഇസ്ലാമിക, ഹിന്ദു പാരമ്പര്യങ്ങളുടെ മിശ്രിതമാണ്. ഇസ്ലാം ബന്ധുക്കളുമായി വിവാഹം കഴിക്കാൻ അനുവദിക്കുന്നു. എന്നാൽ മേവാത്തികൾ ബന്ധുക്കളെ വിവാഹം കഴിക്കില്ല.

1857-ൽ ബ്രിട്ടീഷുകാരോട് പോരാടിയ സ്വാതന്ത്ര്യ സമര സേനാനികളുടെ പിൻഗാമികളായിട്ടാണ് ചില മേവാത്തികൾ തങ്ങളെ കണക്കാക്കുന്നത്. ബ്രിട്ടീഷുകാരുടെ വാലാട്ടികളായ ഇന്ത്യൻ രാജാക്കന്മാരോടും അവർ യുദ്ധം ചെയ്തു. തൽഫലമായി അവർക്ക് ഭൂമി നഷ്ടപ്പെട്ടു. അവർ ദാരിദ്ര്യത്തിൽ അകപ്പെട്ടു. സ്വാതന്ത്ര്യ സമര സേനാനികളുടെ പിൻഗാമികൾക്ക് ലഭിക്കേണ്ട ഒരു ആനുകൂല്യവും സർക്കാർ അവർക്ക് നൽകിയിട്ടില്ല.

ഏകദേശം 2 ദശലക്ഷം മേവാത്തികളുണ്ട്. അവരിൽ പകുതിയും പാകിസ്ഥാനിലാണ്; ബാക്കി പകുതി 1947–ലെ വിഭജന സമയത്ത് ഭാരതത്തിൽ തങ്ങി. രാജ്യം വിട്ടു പോകുവാൻ ശ്രമിച്ച ആയിരക്കണക്കിന് മേവാത്തികൾ കൊല്ലപ്പെട്ടു.

"പശു സംരക്ഷണ" ത്തിന്റെ പേരിൽ ഹിന്ദുത്വ ശക്തികൾ തങ്ങളെ ഉപദ്രവിക്കുന്നു എന്ന് മേവാത്തികൾ കരുതുന്നു. മേവാത്തികളുടെ പ്രധാന പട്ടണമായ നൂഹിൽ പശുക്കളെ കടത്തി എന്ന സംശയം നിമിത്തം ചില മേവാത്തികൾ കൊല്ലപ്പെട്ടു. ഹിന്ദു തീവ്രവാദികളുടെ ഭീഷണി കാരണം മേവാത്തികൾക്ക് ക്ഷീരകൃഷി, കന്നുകാലി വ്യാപാരം, ബിരിയാണി വിൽപ്പന എന്നിവ നടത്താൻ കഴിയുന്നില്ല. നൂഹിൽ സാക്ഷരതാ നിരക്ക് വെറും 56% മാത്രമാണ്. ആവശ്യത്തിന് കോളേജുകളോ ആശുപത്രികളോ ബാങ്കുകളോ ഇല്ല. എന്നാൽ പശുക്കളെ സംരക്ഷിക്കുന്നതിനായി ഹരിയാന സർക്കാർ ഒരു പ്രത്യേക നിയമം പാസാക്കി നൂഹിൽ ഒരു ഫാസ്റ്റ് ട്രാക്ക് കോടതിയും സ്ഥാപിച്ചു.

## പ്രാർത്ഥിക്കാം

1. ആയിരക്കണക്കിന് മേവാത്തികൾ കർത്താവായ യേശുവിനെ അനുഗമിക്കുവാൻ ഇടയാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ദാരിദ്ര്യം, നിരക്ഷരത എന്നിവയിൽ നിന്നും ദൈവം മേവാത്തികളെ രക്ഷിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. ക്രിസ്തീയ സംഘടനകൾ സ്കൂളുകളും ആശുപത്രികളും തൊഴിൽശാലകളും ആരംഭിക്കട്ടെ എന്ന് പ്രാർത്ഥിക്കാം.
3. ഹിന്ദുത്വ തീവ്രവാദികളുടെ പീഡനങ്ങളിൽ നിന്ന് മേവാത്തികളെ ദൈവം സംരക്ഷിക്കട്ടെ എന്ന് പ്രാർത്ഥിക്കാം.

29

# മുഗൾ മുസ്ലീങ്ങൾ

തുർക്കി-മംഗോളിയൻ വംശജരായ ഒരു മുസ്ലീം രാജ-വംശമായിരുന്നു മുഗളന്മാർ. പതിനാറാം നൂറ്റാണ്ട് മുതൽ പതിനെട്ടാം നൂറ്റാണ്ട് വരെ ഭാരതീയ ഉപഭൂഖണ്ഡത്തി-ന്റെ ഭൂരിഭാഗവും അവർ ഭരിച്ചിരുന്നു.

1526-ൽ ബാബർ ചക്രവർത്തിയാണ് മുഗൾ സാമ്രാജ്യം സ്ഥാപിച്ചത്. മഹാനായ അക്ബറിന്റെ കീഴിൽ സാമ്രാജ്യം അതിന്റെ ഉന്നതിയിലെത്തി. അദ്ദേഹം അതിന്റെ പ്രദേശങ്ങൾ വികസിപ്പിക്കുകയും മതപരമായ സഹിഷ്ണുതയുടെ നയങ്ങൾ നടപ്പിലാക്കുകയും ചെയ്തു. ഈ കാലഘട്ടത്തിലാണ് ഉറുദു ഭാഷ രൂപപ്പെട്ടത്. പേർഷ്യൻ ഭാഷയും അറബിയും ഘടി ബോളി പോലുള്ള ഉത്തരേന്ത്യൻ ഭാഷകളും ചേർന്ന ഒരു മിശ്രിതമായി-രുന്നു ഉറുദു.

മുഗളന്മാർ സ്ഥാപിച്ച ശക്തമായ സാമ്രാജ്യം സാംസ്കാരികവും വാസ്തുവിദ്യാപരവുമായ സുപ്രധാന പാരമ്പര്യം അവശേഷിപ്പിച്ചു.  ഭാരതീയ കല, വാസ്തുവിദ്യ, സാഹിത്യം, സംഗീതം എന്നിവയിൽ ഗണ്യമായ സംഭാവനകൾ നൽകി. താജ് മഹലും ചെങ്കോട്ടയും മനോഹരമായ  അനേക സമാധി സ്ഥലങ്ങളും കെട്ടിടങ്ങളും പൂന്തോട്ടങ്ങളും അവർ നിർമ്മിച്ചു. മുഗളന്മാർ ഇന്ത്യൻ ചരിത്രം, സംസ്കാരം, സമൂഹം എന്നിവയിൽ ശാശ്വതമായ സ്വാധീനം ചെലുത്തി.

മുഗൾ രാജവംശത്തിന്റെ പിൻഗാമികൾ ബംഗാളിലേക്കും ബർമ്മയിലേക്കും ഹൈദരാബാദിലേക്കും ഔറംഗാബാദിലേക്കും ചിതറിപ്പോയി. മുന്നോറോളം പിൻതലമുറക്കാർ ഇന്നുണ്ട് എന്നാണ് കണക്കാക്കപ്പെടുന്നത്. രാജവംശത്തിൽ ഉള്ള ഒരു സ്ത്രീ കൊൽക്കത്തയിലെ ഒരു ചേരിയിൽ ദാരിദ്ര്യത്തിൽ കഴിയുന്ന വിവരം വിദേശ വാർത്താ മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു.

ഡൽഹി, ആഗ്ര, ലഖ്നൗ, അലിഗഡ്, മീററ്റ് എന്നിവിടങ്ങളിൽ മുഗൾ പാരമ്പര്യമുള്ള മുസ്ലീങ്ങൾ ധാരാളമായി കാണപ്പെടുന്നു.

## പ്രാർത്ഥിക്കാം

1. യേശു ക്രിസ്തുവിന്റെ സുവിശേഷവുമായി ദൈവം തന്റെ ഉറുദു സംസാരിക്കുന്ന സുവിശേഷകരെ മുഗൾ മുസ്ലീങ്ങളുടെ അടുക്കലേക്ക് അയയ്ക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.
2. ദൈവം മുഗൾ മുസ്ലീങ്ങൾക്ക് സ്വപ്നങ്ങളും ദർശനങ്ങളും നൽകി അവരുടെ ജീവിതത്തിൽ അത്ഭുതങ്ങൾ പ്രവർത്തിക്കട്ടെ എന്ന് പ്രാർത്ഥിക്കാം.
3. ഈ മുഗൾ മുസ്ലീങ്ങളിൽ ചിലർ ദാരിദ്ര്യത്തിലാണ് കഴിയുന്നത്. ദൈവം അവരുടെ ആവശ്യങ്ങൾ നിറവേറ്റട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

# പഠാൻ മുസ്ലീങ്ങൾ

പഠാൻ (അഥവാ പഷ്ളുൺ) വംശത്തിന്റെ സ്വദേശം വടക്ക പടിഞ്ഞാറൻ പാകിസ്ഥാനും തെക്ക് കിഴക്കൻ അഫ്ഗാനിസ്ഥാനുമാണ്. ആ വംശത്തിൽപ്പെട്ടവർ ഭാരതത്തിലും വസിക്കുന്നു. അവരിൽ ഭൂരിഭാഗവും മുസ്ലീങ്ങളാണ്. എങ്കിലും ഹിന്ദുക്കളായ പഠാൻ വംശജരു-മുണ്ട്. പഠാൻ ജനത അവരുടെ ധീരതയ്ക്കും യുദ്ധ വൈദഗ്ധ്യത്തിനും പേരുകേട്ടവരാണ്.

'ഖാൻ' എന്ന മുസ്ലീം കുടുംബപ്പേര് പഠാൻ വംശജരുടേ-താണ്. പ്രശസ്തമായ പടൗഡി കുടുംബത്തിലെ അംഗങ്ങൾ അഫ്ഗാനിസ്ഥാനിൽ നിന്നുള്ളവരാണ്. ഷാറൂഖ് ഖാനും സൽമാൻ ഖാനും പഠാൻ വംശജരാണ്. 1954-ൽ കശ്മീരിലെ ഒരു ലക്ഷം പഠാൻ വംശജർക്ക് ഇന്ത്യൻ പൗരത്വം ലഭിച്ചു. പഞ്ചാബിലെ മലേർകോട്ലയിലും; ചണ്ഡീഗഢിലും; ഹിമാചൽ പ്രദേശിലും; ഡൽഹിയിലെ ജങ്പുരയിലും ലാജ്പത് നഗറിലും; മുംബൈ, ഗോവ എന്നവിടങ്ങളിലും പഠാൻ വംശജരുണ്ട്. ഒരുകാലത്ത് പഠാൻ രാജവംശമായിരുന്നു ബംഗാൾ ഭരിച്ചിരുന്നത്. കൊൽക്കത്തയിലെയും അസമിലെയും പഠാനുകളെ കാബൂളിവാല എന്നറിയ-പ്പെടുന്നു. മൈസൂറും തിരുവിതാംകൂറും തങ്ങളുടെ സൈന്യത്തെ നയിക്കാൻ പഠാൻ സൈനികരെ നിയമിച്ചിരുന്നു.

പഠാൻ വംശക്കാർ പഷ്ളുൺ ഭാഷ സംസാരിക്കുന്നു.

അവർ സ്വന്തം സമൂഹത്തിൽ നിന്ന് വിവാഹം കഴിക്കുന്നതിനാൽ, അവരുടെ ഭാഷയും സംസ്കാരവും സംരക്ഷിക്കപ്പെട്ടു. എന്നാൽ  തലമുറകളായി ഇന്ത്യയിൽ താമസിച്ചതു മൂലം പല പഠാനുകളും പഷ്തൂൺ മറന്നു; അവർ ഉറുദു സംസാരിക്കുന്നു.

പഠാൻ മുസ്ലീങ്ങൾ സുന്നികളാണ്. കവിത, സംഗീതം, പരമ്പരാഗത കരകൗശല വസ്തുക്കളുടെ നിർമ്മാണം എന്നിവയുൾപ്പെടെ സമ്പന്നമായ ഒരു സാംസ്കാരിക പൈതൃകം അവർക്കുണ്ട്. തന്തൂരി ചിക്കൻ ഒരു പഞ്ചാബി-പത്താൻ വിഭവമാണ്. അഫ്ഗാനി നാൻ, ടിക്ക, കാബൂളി പുലാവ് മുതലായ വിഭവങ്ങൾ ഭാരതത്തിൽ ഏറെ പ്രചാരം നേടി.

## പ്രാർത്ഥിക്കാം

1. പഠാൻ ജനതയോട് കർത്താവായ യേശു ക്രിസ്തുവിനെക്കുറിച്ച് പറയുവാൻ ദൈവം സുവിശേഷകരെ അയയ്ക്കേണ്ടതിനായി പ്രാർത്ഥിക്കാം.
2. പഠാൻ മുസ്ലീങ്ങൾ തുറന്ന മനസ്സോടെ ബൈബിൾ വായിക്കുവാനും സുവിശേഷം സ്വീകരിക്കുവാനും പ്രാർത്ഥിക്കാം.
3. ക്രിസ്തീയ വിശ്വാസികളായ പഠാൻ വംശജർക്കും അഫ്ഗാനികൾക്കും വേണ്ടി  പ്രാർത്ഥിക്കാം. സ്വന്തം ജനങ്ങൾക്കിടയിൽ സുവിശേഷം പങ്കിടാൻ അവർക്ക് ധൈര്യം ആവശ്യമാണ്.